# History of India Part 8

# Dr Suvarna Nalapat

ചോളന്മാർ:-

**1 വിക്രമചോള:- സാരനാരായണക്ഷേത്രം തിരുവടി.പരകേസരിവർമ്മത്രിഭുവനചക്രവർത്തി വിക്രമചോളന്റെ 7ആം വർഷം വ്യാഴം ആർദ്ര സിംഹം അപരപക്ഷം ഏകാദശി. എഡി 1124 ആഗസ്ത് 7**

**2 രാജരാജ കപർദ്ദീശ്വരക്ഷേത്രംതിരുവാലഞ്ചുഴി പരകേസരിവർമ്മ രാജരാജദേവ 4ആം വർഷം പൂർവ്വഫാൽഗുനി ബുധൻ വൃശ്ചികം അപര പക്ഷം സപ്തമി..**

**3 കരവന്തീശ്വരക്ഷേത്രം പരകേസരി വർമ്മ രാജരാജദേവ 6ആം വർഷം മകം വ്യാഴം കുംഭം അപരപക്ഷം പ്രഥമ. എഡി 1152 ജനുവരി 24**

**4 കപർദ്ദീശ്വരക്ഷേത്രം തിരുവാലഞ്ചുഴി . പരകേസരിവർമ്മ രാജരാജദേവ 2 12ആം വർഷം ശ്രാവണം ബുധൻ മേടം അപരപക്ഷം നവമി. എഡി 1158 മാർച്ച് 26**

**5 ഏകാമ്രനാഥക്ഷേത്രം കാഞ്ചീപുരം പരകേസരിവർമ്മ രാജരാജദേവ 2 . 15ആം**

**വർഷം പുനർവസു വ്യാഴം തൈമാസം പൂർവ്വക്ഷം ചതുർദശി. എഡി 1161 ജനുവരി 12 മകരം**

**6. ആപത്സഹായേശ്വരക്ഷേത്രം ആലങ്കുടി കോ പരകേസരിവർമ്മ രാജരാജദേവ 2 ആറാം വർഷം രോഹിണി വ്യാഴം മീനം പൂർപ്പപക്ഷം സപ്തമി. എഡി 1152  ഫെബ്രുവരി 14 (കുംഭം)**

**7 കുലോത്തുംഗചോള 3 പാതാളീശ്വരക്ഷേത്രം അരിദ്വാരമംഗലം 10ആം വർഷം ചൊവ്വ ഉത്തരഭദ്രപാദം മകരം അപരപക്ഷം പഞ്ചമി എഡി 1188 ജനുവരി 5**

**8 അരുണാചലേശ്വരക്ഷേത്രം തിരുവണ്ണാമലൈ .ത്രിഭുവനവീരദേവന്റെ 35ആം വർഷം ഞായർ അനുരാധം മിഥുനം അഷ്ടമി. എഡി 1213 ജൂൺ 2**

**9 കപർദ്ദാശ്വരക്ഷേത്രം തിരുവാലഞ്ചുഴി ത്രിഭുവനവീരദേവന്റെ 36ആം വർഷം മേഷം തിങ്കൾ  പൂർവ്വപക്ഷം തൃതീയ രോഹിണി എഡി 1214 ഏപ്രിൽ 14 മേഷം 21 വൈശാഖത്തിലെ അക്ഷയതൃതീയ.**

**10 കൈലാസനാഥക്ഷേത്രം കലപ്പാൽ. ത്രിഭുവനവീരദേവന്റെ 37ആം വർഷം കാർത്തിക തിങ്കൾ വൃശ്ചികം പൂർവ്വപക്ഷം**

ചതുർദ്ദശി. എഡി 1214 നവംബർ 17 വൃശ്ചികം 21. മാർഗ്ഗശീർഷശുക്ലചതുർദ്ദശി

11 കപർദ്ദീശ്വരക്ഷേത്രം തിരുവാലഞ്ചുഴി ത്രിഭുവനവീരദേവ 39ആം വർഷം മകം ബുധൻ കുംഭം അപരപക്ഷം പ്രഥമ. എഡി 1217 ജനുവരി 25

12 രാജരാജ 3 . കപർദ്ദീശ്വരക്ഷേത്രം തിരുവാലഞ്ചുഴി  രാജരാജ 3 യുടെ 8ആം വർഷം പുഷ്യം തിങ്കൾ തുലാം അപരപക്ഷം നവമി. എഡി 1224 ഒക്ടോബർ 7

13 അരുണാചലേശ്വരക്ഷേത്രം തിരുവണ്ണാമലൈ. രാജരാജ 3 യുടെ 32ആം വർഷം കുംഭഞായർ പൂർവ്വപക്ഷദ്വാദശി വെള്ളി പുനർവസു. എഡി 1248 ഫെബ്രുവരി 7

14 രാജരാജ 3 യുടെ 32ആം വർഷം അരുണാചലക്ഷേത്രം തിരുവണ്ണാമല ലിഖിതം. മേഷഞായർ അപരപക്ഷം ത്രയോദശി ബുധൻ രേവതി. എഡി 1248 ഏപ്രിൽ 22 വൈശാഖം

15 രാജേന്ദ്രചോള 3 ന്റെ 4ആം വർഷം  അൻപിൽ പ്രേമപുരീശ്വരക്ഷേത്രം .കന്നിഞായർ പൂർവ്വപക്ഷം പഞ്ചമി ഞായർ അനിഴം. എഡി 1249 സപ്തംബർ 12

**16 ശക്തിനാഥസ്വാമിക്ഷേത്രം അവലിവനല്ലൂർ. രാജേന്ദ്രചോള 3 യുടെ 22ആം വർഷം ശതാഭിഷം ബുധൻ മേഷം അപരപക്ഷം ദശമി. എഡി 1267 ഏപ്രിൽ 20 (ഭരണാരംഭം എഡി 1248ൽ മാർച്ച് 21നും ഏപ്രിൽ 20നും ഇടക്ക്)**

**17 ത്രിഭുവനവീരചോള (കുലോത്തുംഗചോള 3 ക്കും ഈ പേരുണ്ട്. പക്ഷേ അദ്ദേഹമല്ല ) അരുണാചലേശ്വരക്ഷേത്രം തിരുവണ്ണാമല 11 ആം വർഷലിഖിതം. രോഹിണി, വെള്ളി, സിംഹം അപരപക്ഷം സപ്തമി. ചിത്രഭാനുസംവത്സരം.**

എഡി 1342 ആഗസ്ത് 23 ആണ് ഇത്. കുലോത്തുംഗചോള 3ആയിരുന്നെങ്കിൽ ഇത് 1188 ആവുമായിരുന്നു. ത്രിഭുവനവീരചോളൻ ശകം 1253-54 എഡി 1331 ആഗസ്ത് 24 നും 1332 ആഗസ്ത് 23നും ഇടയിലാണ് കിരീടം ധരിച്ചത്.

## തിരുവടി ലിഖിതം രവിവർമ്മൻ എഡി 1313

തെക്കേ ആർക്കോട്ട് ജില്ലയിലെ കടലൂർ താലൂക്കിൽ പന്റുത്തിക്കടുത്ത് തിരുവടിയിലെ വിരട്ടാണേശ്വരക്ഷേത്രത്തിന്റെ തെക്കേ ചുമരിലാണ് ഈ ലിഖിതം സംസ്കൃതഭാഷ, ഗ്രന്ഥ ലിപി. ഒരു വരി മാത്രം തമിഴു ഭാഷയും

ലിപിയും. സംസ്കൃതഭാഗം ആദ്യത്തെ നാലു വരി രവിവർമ്മന്റെ രംഗനാഥക്ഷേത്രലിഖിതത്തിലുള്ളതു തന്നെയാണ്. ഇതിലെ കുലശേഖരദേവ എന്നുവരെ പ്രൊ കിൽബേൺ വിവർത്തനം ചെയ്തു. തമിഴ് ഭാഗം രവിവർമ്മ കുലശേഖരദേവൻ തന്റെ 4ആം ഭരണവർഷത്തിൽ കലിയുഗം 4414 ൽ ശകം 1235, രോഹിണി ശനിയാഴ്ച മകരത്തിലെ പൂർവ്വപക്ഷഏകാദശിക്ക് തിരുവിരട്ടാണം ക്ഷേത്രത്തിൽ സ്നാനം ചെയ്ത് നടുവിലെ പ്രധാനക്ഷേത്രം പുനരുദ്ധാരണം ചെയ്തു എന്നാണ്.

സ്വസ്തിശ്രീ ജയസിംഹ ഇതി അഭിഹിതസ്സോമവായോത്തംസകോ രാജാസീദിഹ കേരളേഷു വിഷയേ നാഥോ യദുക്ഷ്മാഭൃതം. ജാതോസ്മാദ് രവിവർമ്മഭൂപതിർ ഉമാദേവ്യാം കുമാരസ്സിവാദ്ദേഹവ്യാപ്യശകാബ്ദബാജി സമയേ ദേഹീവ വീരോ രസഃ. ക്ഷയന്നീത്വാ സോയം കലിബലാതിനിവാഹൻജയശ്രീവത് കൃത്വ നിജസഹചരീം പാണ്ഡ്യതനയാം . ത്രയസ്തിംശദ് വർഷോയശ ഇവ യയൌ കേരളപദം രരക്ഷ സ്വം രാഷ്ട്രഗരം ഇവ കോളംബം അധിപ . ജിത്വാ സംഗ്രാമധീരോ നൃപതിർ അധീരം വിദ്വിഷം വീരപാണ്ഡ്യം കൃത്വാസൻ പാണ്ഡ്യചോളനയ ഇവ

തനുമാൻ കേരളേഭ്യോപ്യധീനൻ. ഷഡ്ചത്വാ
രിംശബ്ദസ്തതഭുവി മുകുടൌധാര്യാൻ
വേഗാവത്യാ ക്രീഢം സിംഹാസനസ്ഥസ്ചിരം
അകൃത മഹീകീർത്തിവാണീരമാഭി.
ആമേരോരാ മലയാദാപൂർവ്വാദാ ച
പശ്ചിമാദച്ചാത്. യദുകുലശേഖര ഏ്യഷ
ക്ഷോണിം കുലശേഖരസ്വയം ഭുഭുജേ.
സ്വസ്തി! ശ്രീ ചന്ദ്രകുലമംഗലപ്രദീപ
യാദവനാരായണ കേരളദേശപുണ്യപരിണാമ
നാമാന്തരകർണ്ണ കൂരസാർവ്വഭൌമ
കുലശേഖരീപ്രതിഷ്ഠാപിത ഗരുഢധ്വജ.
ഗോളംബപുരവരാധീശ്വര
ശ്രീപത്മനാഭപദകമലപരമാരാധക
പ്രണതരാജപ്രതിഷ്ഠാചാര്യ.
വിമതരാജബന്ധികാര ധർമ്മതരുമൂലകന്ദ
സദ്ഗുണാലങ്കാര ചതുഷഷ്ഠികലാവല്ലഭ
ജക്ഷിണഭോജരാജ സംഗ്രാമധീര
മഹാരാജാധിരാജപരമേശ്വര
ജയസിംഹദേവനന്ദന രവിവർമ്മമഹാരാജ.
ശ്രീ ശ്രീ കുലശേഖരദേവർക്കു യാണ്ടു
നാലാവതു കലിയുഗവർഷം 4414 ഇതിൽ
നീങ്കിയ ശ................35 ഇതൻ മേൽ ശെല്ലാനിന്റ
മകരഞായറു പൂർവ്വപക്ഷത്തു ഏ്യകാദശിയും
ശനിക്കിളമൈയും പെററ രോഷനിനാൾ തിരു
വടികൈ ഉടൈയാർ തിരുവിരട്ടാണം ഉടൈയ

നായനാർ കോയിൽ വാണകൈലായത്തിരു മലൈ സ്തൂപിപര്യന്തമാക തിരുമഞ്ചനമും പണ്ണി പുരച്ചാരണൈ തിരുകല്ലും സാത്തിയരുളിനാർ രവിവർമ്മ മഹാരാജരാന പെരുമാൾ കുലശേഖരദേവർ സ്വസ്തി! ശ്രീ.

മദ്രാസ് മ്യൂസിയം പ്ലേറ്റ് വേമ എഡി 1345

5 താമ്രപത്രം. സംസ്കൃതഭാഷ. പഴയ തെലുഗു ലിപി. അടുക്കൂറുഗ്രാമാതിർത്തി പറയുന്നത് തെലുഗിലാണ്. ആദ്യശ്ലോകം വരാഹമൂർത്തിയെ പ്രശംസിക്കുന്നു വരാഹത്തിൽനിന്ന് നാലാംവർണ്ണത്തിൽ ജനിച്ച വേമയ്യനാണ് വംശകർത്താവ്. അദ്ദേഹത്തിന് കോമട്ടിപ്രോല , ഭാര്യ അന്നേമാംബ. അവർക്ക് 5 മക്കൾ. മാച്ച, വേമ,ദൊദ്ദയ്യ, അന്നയ്യ, മല്ലയ്യ. ശത്രുരാജാക്കന്മാരാകുന്ന വൃക്ഷങ്ങൾക്ക് വലിയ വെള്ളപ്പൊക്കവും മിത്രരാജാക്കന്മാർക്ക് പൂർണ്ണചന്ദ്രനും മലരാജാക്കന്മാരായ മന്നേ വംശങ്ങളാകുന്ന പഞ്ഞിക്ക് കൊടുങ്കാറ്റും മ്ലേഛരസമുദ്രത്തിന് അഗസ്ത്യനുമായ വേമ.
കാകതീവംശത്തിലെ വീരരുദ്രന്റെ കാലം മുതൽ മ്ലേഛർ നശിപ്പിച്ച എല്ലാ അഗ്രഹാരങ്ങളേയും ബ്രാഹ്മണർക്ക് പുനരുദ്ധരിച്ച് കൊടുത്തു. വേമക്ക് ശ്രീപല്ലവത്രിനേത്ര, എന്ന പേരുണ്ട്. അദ്ദേഹം ഗോദേരായഗംഗനെന്ന

ഗുരുവിന്റെ ശിഷ്യനായരുന്നു. ശ്രീനാഥന്റെ ഭീമകാണ്ഡത്തിൽ ഇദ്ദേഹത്തെ ഗോദേരായ ഭീമയ്യഗുരു എന്നും ഗോദേരായഭീമേശ്വര നെന്നും വിളിക്കുന്നു. ശ്രീഗിരിയുടെ കിഴക്കൻ താഴ്‌വരമുതൽ കിഴക്കേ സമുദ്രം വരെ ഇരു വശത്തും കുന്തിനദി ഒഴുകുന്ന പ്രദേശമായ പുംഗിരാജ്യത്തിലെ അധ്യക്ഷകിയായിരുന്നു അദ്ദേ ഹത്തിന്റെ തലസ്ഥാനം ശകം 1267ൽ ചൈത്ര ത്തിലെ ചന്ദ്രഗ്രഹണത്തിന് മണ്ഡൂകശംഭുവി ന്റെ സാന്നിദ്ധ്യത്തിൽ വേമ അടക്കൂറുഗ്രാമം ബ്രാഹ്മണർക്ക് ദാനം ചെയ്തു. (മണ്ഡൂകേശ്വര ശിവക്ഷേത്രം) കൃഷ്ണാനദിയുടെ വടക്കേ കരയിലുള്ള ഗ്രാമം വേമപുരമെന്ന് നാമരണം ചെയ്താണ് ദാനം. അടക്കൂറിന്റെ അതിർത്തി കളും ബ്രാഹ്മണരുടെ നാമവും ഗോത്രവും തരുന്നു. ശാസനം ഒപ്പുവെക്കുന്നത് ശ്രീപല്ലവ ത്രിനേത്ര എന്ന നാമത്തിലാണ്. റെഡ്ഡിവംശ ത്തിന്റെ ആദ്യത്തെ ലിഖിതമാണിത്. ശക 1267ൽ അമരാവതിയിൽനിന്ന് ലഭിച്ച വേമ യുടെ ലിഖിതം കാർത്തികമാസത്തിലാണ്. എഡി 1345ൽ മാർച്ച് 18 വെള്ളിയാഴ്ച ചന്ദ്രഗ്രഹണത്തിനാണ് രേഖ. അമരാവതി ലിഖിതം പാർത്ഥിവസംവത്സരം.

വംശാവലി കോമട്ടിപ്രോലയിലാണ് ആരം
ഭിക്കുന്നത്. ഈ ലിഖിതം പ്രോലയുടെ
പിതാവ് വേമ, അദ്ദേഹത്തിന്റെ നാമം
വഹിക്കുന്ന പൌത്രൻ വേമ ഇവരെ പ്രകീ
ർത്തിക്കുന്നു. തെലുഗു ഹരിവംശം ഈ
വേമക്ക് സമർപ്പിച്ചാണ് ആരംഭിക്കുന്നത്.
വേമയെ ലിഖിതം സ്വനാമത്തിലും കോമട്ടി
വേമ, പ്രോലയവേമ എന്ന് പിതൃനാമം
ചേർത്തും, അന്നമവേമ എന്ന് മാതൃനാമം
ചെർത്തും വിളിക്കുന്നു. ഹരിവംശപ്രകാരം
അന്നമ്മ ദൊദ്ദയുടെ മകളാണ്. അദ്ദേഹത്തിന്
പോത, ചിത്ത, നാഗ എന്ന് 3 പുത്രന്മാരുണ്ട്.
ചിത്തന്റെ മകൻ നൃക വേമന്റെ അടുത്ത
സുഹൃത്താണ്. (നല്ലനൃങ്ക). അദ്ദേഹം വേമന്റെ
മകൾ വേമാസനിയെ വിവാഹം ചെയ്തു.
വേമന്റെ ഇളയ സഹോദരന്മാരാണ് മല്ലനും
മോടുപള്ളിയുമെന്ന് ഹരിവംശം.
അമരാവതിപ്ലേറ്റ് അമരേശ്വരക്ഷേത്രത്തിൽ
വേമ 5 സ്വർണ്ണകലശം സ്ഥാപിച്ചത് അനുജൻ
മല്ലറെഡ്ഡിയുടെ ശാശ്വതപുണ്യത്തിനാണെന്ന്
പറയുന്നുണ്ട്. വേമന് അന്നപോത, കോമട്ടി
എന്ന് 2 പുത്രന്മാരാണ് ഹരിവംശം പറ
യുന്നത്. അനവേമ, ദൊദ്ദാംബിക, വേമസാനി
ഇവർ അന്ന് ജനിച്ചിരിക്കയില്ല. (ഹരിവംശം

എഴുതുമ്പോൾ) കോമട്ടി വളരെ ചെറിയ കുട്ടിയായിരിക്കെ മരിച്ചു.

വാറങ്കലിൽ പ്രതാപരുദ്രകാലത്ത് നടന്ന മൊഹമ്മദൻ ആക്രമണം ഈ ലിഖിതത്തിലാണ് പറയുന്നത്. കാകതീയരുടെ പിൻഗാമികളാണ് റെഡ്ഡികളെന്ന വി. വെങ്കയ്യയുടെ നിഗമനം ശ്രദ്ധേയമാണ്. മെക്കൻസി മാനുസ്കടിപ്റ്റിൽ പ്രതാപരുദ്രന്റെ സൈന്യാധിപരെല്ലാം പത്മനായകന്മാരും വേലമന്മാരുമായിരുന്നു എന്ന് പറയുന്നതിനെ വെങ്കടഗിരിയുടെ വെലുഗോട്ടി വാരി വെശാവലി ശരി വെക്കുന്നു. തേരാല ബുച്ചറെഡ്ഡി പ്രതാപരുദ്രനു വേണ്ടി അവസാനത്തെ മുഹമ്മദീയയുദ്ധത്തിൽ പങ്കെടുത്തതായി ഈ പുസ്തകം പറയുന്നു കൊണ്ടവീടു റെഡ്ഡിവംശവും ബുച്ചറെഡ്ഡിയും മമ്മിലുള്ള ബന്ധം കണ്ടെത്തിയിട്ടില്ല.

കൊണ്ടവീടിന്റെ പാരമ്പര്യചരിത്രമായ കൊണ്ടവീടിദണ്ഡകാവിലി റെഡ്ഡിവംശം പെട്ടെന്ന് ധനവാന്മാരായതിന്റെ കാരണം പറയുന്നു. തന്റെ ആതിഥേയനായ കോമട്ടിവംശത്തിലെ വേമനിൽനിന്ന് ദൊണ്ടിഅല്ലടറെഡ്ഡി എന്ന ആൾ അദ്ദേഹത്തിന്റെ സ്പർശവേദി (ഫിലോസഫേഴ്സ് സ്റ്റോൺ) എന്ന രത്നം കട്ടെടുത്തു. ഹൃദയം തകർന്നു മരിച്ച കോമട്ടി

തന്റെ നാമം റെഡ്ഡിവംശത്തിലൂടെ പ്രസിദ്ധമാകണമെന്നും ഈ രത്നം തരുന്ന ധനം ക്ഷേമ പ്രവർത്തനത്തിന് ഉപയോഗിക്കണമെന്നും മരണക്കിടക്കയിൽ വെച്ച് പറഞ്ഞു ആ പണമാണ് പ്രോലയവേമ സൈന്യം സംഭരിച്ച് പ്രതാപരുദ്രനിൽനിന്ന് ധാരണിക്കോട്ട പിടിക്കാനുപയോഗിച്ചത്. ഇതിലെത്ര സത്യമുണ്ടെന്ന് പറയുക വയ്യ. റെഡ്ഡിവംശത്തിൽ കോമട്ടിനാമം പലർക്കും ഉണ്ടെന്നത് സത്യമാണ്.
ശ്രീനാഥന്റെ ഹരവിലാസത്തിൽ സിംഹവിക്രമപുരത്തെ (നെല്ലൂർ) പാവനി എന്ന പ്രസിദ്ധ വ്യാപാരിയുടെ മകൻ ആവച്ചിദേവയ്യ എന്ന കോമട്ടി വേമനെ സഹായിച്ചിരുന്നവരിൽ പ്രധാനിയാണെന്ന് കാണുന്നു. അവാച്ചിദേവയ്യ പുത്രൻ തിപ്പയും വലിയ വ്യാപാരിയായിരുന്നു. പുസ്തകം അദ്ദേഹത്തിനാണ് സമർപ്പിച്ചിരിക്കുന്നത്. തിപ്പ കുമാരഗിരിറെഡ്ഡിയുടെ സഹായിയായിരുന്നു. വേമനെ പണം കൊടുത്ത് സൈനികാവശ്യങ്ങൾക്ക് അവാച്ചിദേവയ്യ സഹായിക്കയും രാജ്യം വലുതാക്കാൻ സഹായിക്കയും ചെയ്തിരുന്നു.

റെഡ്ഡിമാരുടെ ആദ്യശക്തികേന്ദ്രം പുംഗിദേശം അഥവാ പാക്കിനാട് ആയിരുന്നു. ഇത് വാറങ്കലിന് കീഴിലായിരുന്നിരിക്കാം. കാകതീയർ

ക്ഷയിച്ചപ്പോഴാണ് റെഡ്ഡിമാർ അഡ്ഡങ്കി തല സ്ഥാനമാക്കി ഭരണം സ്ഥാപിച്ചത്. വേമ പല്ലവത്രിനേത്ര എന്നും കുമാരഗിരി വസ ന്തരാജാ എന്നും കോമട്ടിവേമ വീരനാരായണ എന്നുമാണ് ബിരുദം സ്വീകരിച്ചത്. വേമറെ ഡ്ഡിക്കുമുമ്പ് ആ വംശത്തിലെ ആരും സ്വത ന്ത്രരാജാക്കന്മാരായിരുന്നില്ല.ഈ ലിഖിതത്ിൽ കൃഷ്ണയുടെ വടക്കേ തീരം വരെ വേമ രാജ്യം വിസ്തൃതമാക്കിയിട്ടുണ്ട്. അമരാവതി ലിഖിതം ഇത് ഗോദാവരി വരെ നീട്ടിയതായി കാമിക്കുന്നു. 1283ലാണ് അമരാവതിലിഖിതം. അതിലും അഡ്ഡങ്കിയാണ് തലസ്ഥാനം. മല്ല പുത്രനായ വേമ അന്ന് അനപോടറെഡ്ഡിയുടെ കീഴിൽ ധാരണിക്കോട്ട(ധാന്യവതി)യുടെ ഭര ണം നിർവ്വഹിക്കുന്നു. അന്നവേമയുടെ കാലം വരെ കൊണ്ടവീട് തലസ്ഥാനമായിരുന്നില്ല. ശ്രീശൈലം അഹോബിലം ക്ഷേത്രങ്ങളിലേക്ക് വേമ പടിക്കെട്ട് ഉണ്ടാക്കി എന്ന് ഈ ലിഖി തങ്ങൾ പറയുന്നില്ല. (അമരാവതിലിഖിതത്തി ലുണ്ട്)

വേമനു ശേഷം മൂത്തമകൻ അനപോതനും അതിനുശേഷം അനുജൻ അനവേമനും രാജാ വായി. അച്ഛൻ സ്ഥാപിച്ച രാജ്യം അവർ കെട്ടുറപ്പുള്ളതാക്കി. കവി ശ്രീനാഥൻ ആദ്യം

അനവേമന്റെ സഭയിലായിരുന്നു. അനവേമന്റെ മരണശേഷം അനപോതന്റെ മകൻ കുമാരഗിരി ഭരിച്ചു. ഇദ്ദേഹം ക്രൂരനും പ്രജകളുടെ വിദ്വേഷം സമ്പാദിച്ചവനുമായിരുന്നു. ഹരവിലാസം കുമാരഗിരി വിജയനഗരത്തിലെ ഹരിഹര 2 വിന്റെ സമകാലികനാണെന്ന് പറയുന്നു. (എഡി 1379-1399) ബാമനിരാജാവ് ഫിറൂസ് ഷായുടെ സമകാലിനനുമാണ്. (എഡി 1397-1422)കുമാരഗിരി നടത്തുന്ന വാർഷികവസന്തോത്സവത്തിന്സുഗന്ധദ്രവ്യം കൊടുക്കാനുള്ള കുത്തക തിപ്പക്കായിരുന്നു. ഇക്കാലത്ത് തെലുഗുദേശത്തിന് വളരെ വ്യാപകമായ വ്യാപാരബന്ധങ്ങളുണ്ടായിരുന്നു. (ഇന്ത്യക്ക് പുറത്തും) പഞ്ചാബിൽനിന്ന് കർപ്പൂരമരവും, ജലനോഗിയിൽനിന്ന് ബംഗാരമോളകും (സ്വർണ്ണനിറമുള്ളത്) സിംഹളത്തിൽനിന്ന് ആനയും ഹുരുമഞ്ചി(പേഴ്സ്യ, ഒർമുസ്) കുതിരയും, ഗോവയിൽനിന്ന് ശങ്കുമദം എന്ന ദ്രവവും (സിവെറ്റിന്റെ) ആപഗത്തിൽനിന്ന് മുത്തും ചോട്ടങ്കിനിന്ന് കസ്തൂരിയും ചൈനയിൽനിന്ന് സിൽക്കും തിപ്പ കച്ചവടം ചെയ്തിരുന്നു. കുമാരഗിരികാലത്ത് രാജ്യം രണ്ടായി ഭാഗിച്ചു. കിഴക്ക് രാജമന്ത്രി തലസ്ഥാനമായുള്ള ഭാഗം സഹോദരീഭർത്താവ് കാടയവേമന് കൊടുത്തു. ശകം 1308നു മുമ്പ്

ഇത് സംഭവിച്ചു. ആ വർഷം കാടയവേമന്റെ ലിഖിതം കിട്ടിയിട്ടുണ്ട്. കുമാരഗിരി വേമവം ശത്തിലെ  അവസാനശാഖയാണ്. അദ്ദേഹം മരിച്ചപ്പോൾ കിരീടം പെദ്ദകോമട്ടിവേമ (വേമ യുടെ മൂത്ത സഹോദരൻ മാച്ചയുടെ പൌ ത്രൻ) ധരിച്ചു. 1331ലും 1334ലും ഇദ്ദേഹത്തി ന്റെ ലിഖിതങ്ങളുണ്ട്. രണ്ടും കോമാട്ടിവേമ ന്മാരുടെ വിദ്യാധികാരിയിയ ശ്രീനാഥനാണ് എഴുതിയിരിക്കുന്നത്. ദണ്ഡകവിലി കോമട്ടി വേമ നല്ല രാജവായിരുന്നുവെന്നും അനവേ മന്റെ ധർമ്മവഴി പിന്തുടർന്നു എന്നും അദ്ദേ ഹത്തിനു ശേഷം അനുജൻ രാച്ചവേമനെന്ന അവസാനരാജാവ് ഭരിച്ചു എന്നും പറയുന്നു. കൃഷ്ണജില്ല സത്തേനപ്പള്ളി താലൂക്കിലെ അമീനാബാദിൽ വേമപുത്രൻ രാച്ചവേമന്റെ ഒരു ലിഖിതം ഉണ്ട്. മന്മഥസംവത്സരത്തിൽ (ശകം 1337) അദ്ദേഹം സന്താനസാഗരമെന്ന തടാകത്തിലേക്ക് തോട് വെട്ടി എന്നും തടാകം അദ്ദേഹത്തിന്റെ അമ്മ സുരാംബ കുഴിപ്പിച്ച താണെന്നും പറയുന്നു. ഫിറങ്കിപുരം ലിഖിതം പെദ്ദകോമട്ടിവേമന്റെ ഭാര്യ സുരാംബയാണ് സന്താനസാഗരം കുഴിപ്പിച്ചതെന്ന് പറയുന്നു. ഈ 2 ലിഖിതം പരസ്പരം 2 മൈൽ ദൂരമേ ഉള്ളു. പെദ്ദകോമട്ടിയുടെ പിന്നെ വന്ന രാച്ച അദ്ദേഹത്തിന്റെ മകനാണ്, അനുജനല്ല എന്ന്

ഇവ കാണിക്കുന്നു. വെലുഗോത്രവരി വംശാവലിയും ഇതാണ് പറയുന്നത്. ഇതിൽ പെദ്ദകോമട്ടിവേമന്റെ ഒരേ ഒരു സഹോദരൻ മാച്ചയാണെന്നും പറയുന്നുണ്ട്. പിനവേദഗിരി അഥവാ കുമാരവേദഗിരിയുടെ യുദ്ധത്തിലാണ് മാച്ച മരിച്ചത്. (മാടനാടുവിന്റെ പ്രപൌത്രൻ)ധാരണിക്കോട്ടയിലാണ് അനപോത റെഡ്ഡിയുമായി ഈ യുദ്ധം നടന്നത്. മാച്ചയുടെ ജ്യേഷ്ഠൻ വേമയെ പിനവേദഗിരിയുടെ അനുജൻ ലിംഗ ഇതിലാണ് വധിച്ചത്. അതിനാലാണ് പെദ്ദകോമട്ടി മരിച്ചപ്പോൾ അവകാശികളില്ലാതായത്.

ദണ്ഡകവിലിയിലെ വംശാവലി റെഡ്ഡിവംശം കൊണ്ടവീട് ഭരിച്ചത് 100 വർഷമെന്ന് പറയുന്നു. പോളയവേമ (വേമ) ശകം 1242-1253

അനപോത ശകം 1253-1283

അനവേമ ശകം 1284-1295

കുമാരഗിരി ശകം 1296 -1309

പെദ്ദകോമട്ടിവേമ ശകം 1310-1337

രാച്ചവേമ ശകം 1338-1341

ലിഖിതങ്ങളിലെ കാലം വെച്ച് ഈ 6 റെഡ്ഡിമാരുടെ ഭരണം നിർണ്ണയിച്ചത്:-

പോളയവേമ (വേമ) ശകം 1242-1271 വരെ 30 വർഷം, അനപോത ശകം 1272-1283 വരെ 12 വർഷം അനവേമ ശകം 1284-1299 വരെ 16 വർഷം, ഖുമാരഗിരി ശകം 1300 മുതൽ 1320 വരെ 21 വർഷം. പെദ്ദകോമട്ടിവേമ ശകം 1321- 1337 വരെ 17 വർഷം രാച്ചവേമ ശകം 1338-1341 വരെ  4 വർഷം

## ഇരുഗപ്പന്റെ ശ്രാവണബെലഗോള ലിഖിതം എഡി 1422

ശ്രാവണബെലഗോളയിലെ വിന്ധ്യഗിരിക്ഷേത്ര ത്തിലെ കൂഷ്മാണ്ഡിനീയക്ഷിവിഗ്രഹത്തിനു പിന്നിലെ ചതുരത്തൂണിലെ മൂന്നു വശത്തു മാണ് ലിഖിതം. ലിഖിതത്തിനു മുകളിലായി ഇടത്തുനിന്ന് വലത്തോട്ട് രണ്ട് ചമരികൾക്ക് താഴെ കൈകൂപ്പിയിരിക്കുന്ന സ്ത്രീ, മൂന്നു കുടകളുടെ കാഴിലിരിക്കുന്ന ജൈനൻ രു കയ്യിൽപുസ്തകം പിടിച്ച് മറുകൈ ഉയർത്തി ഇരിക്കുന്ന പുരുഷൻ ഇവരുടെ ശിൽപ്പം ഉണ്ട്. പിന്നെ 2 വരി ലിഖിതം. വീമ്ടും ഒരു വരി ശിൽപ്പങ്ങൾ. കൈകൂപ്പിഇരിക്കുന്ന സ്ത്രീയുടെ ചെവികൾ നീണ്ടതാണ്. കൈകൂ പ്പിയിരിക്കുന്ന പുരുഷൻ കണ്ഠാഭരണം ധരി ച്ചിട്ടുണ്ട്. വേറെ ഒരു സ്ത്രീ (ചെവി നീണ്ടത്)

കൈകൂപ്പി ഇരിക്കുന്നു. പിന്നെ.ലിഖിതം തുട രുന്നു. കാനറീസ് ലിപി ഭാഷ സംസ്കൃതം. അവസാനഭാഗത്തെ ചില വാക്യങ്ങളല്ലാതെ മറ്റെല്ലാം പദ്യം.

ജൈനനെ പറഞ്ഞ ശേഷം ഇരുഗപ്പ, ബുക്കരാ യ (ബുക്ക 1) ഇവരെ പറയുന്നു. ബുക്കരാ യന്റെ മന്ത്രി ബൈച്ചപ്പന് 3 മക്കൾ. മങ്കപ, ഇരുഗപ്പ1, ബുക്കണ. മങ്കപ്പ ജൈനമതം സ്വീക രിച്ചു. അദ്ദേഹത്തിന് ഭാര്യ ജാനകിയിൽ 2 മക്കൾ. ബൈചപ 2, ഇരുഗപ 2. ബുക്കണ ഒഴികെ എല്ലാവരും ദണ്ഡനാത, ദണ്ഡാധിപ മുതലായ ബിരുദങ്ങളുള്ളവരാണ്. ിരുഗപ്പ 2 സൈനികനേട്ടങ്ങൾ ഉള്ള ആളാണ്. അദ്ദേഹം ദണ്ഡാഢിപനും ക്ഷിതിപനും , ദണ്ഡനൃപതി യുമാണ്. ഒരു വിജയനഗരലിഖിതത്തിൽ ഹരിഹര 2 ന്റെ പാരമ്പര്യമന്ത്രി ചൈചപന്റെ മകൻ ഇരുഗപ്പ സേനാധിപനും രാജകുമാരനു മാണെന്ന് പറയുന്നുണ്ട്. അദ്ദേഹം ജൈനമത ക്കാരനാണെന്നും പറയുന്നു. ഇത് ബൈച്ച വംശത്തിലെ ഇരുഗപ്പൻ തന്നെയാണെന്ന് കരുതപ്പെടുന്നു. ഈ ലിഖിതം പണ്ഡിതാര്യ എന്ന ശ്രുതമുനിയെ പറയുന്നു. ബെലുഗുള യിൽ ശ്രുതമുനിയുടെ സാന്നിദ്ധ്യത്തിൽ ഇരു ഗപ്പ ബിലുഗുളതീർത്ഥമെന്ന ഗ്രാമം ഗോമതേ

ശ്വരന്റെ ശാശ്വതമായ ഉപഭോഗത്തിന് ദാനം ചെയ്തു. ശുഭകൃത് സംവത്സരം കാർത്തികമാസം മുരാരിതിഥി, ഏകാദശി, ശുക്ലപക്ഷം കർക്കിടകം എഡി 1362 എന്ന് മി, റൈസ്. എഡി 1422 എന്ന് ഇവിടെ പറയുന്നു.

## കാകുത്സവർമ്മന്റെ തലഗുണ്ട സ്തംഭലിഖിതം

തലഗുണ്ട പാണ്ഡവേശ്വരക്ഷേത്രത്തിനു മുന്നിലാണ് സ്തംഭം. ഷിമോഗ ജില്ല ശിക്കാർപൂർ താലൂക്ക്. സിദ്ധം നമശ്ശിവായ! എന്ന് ലിഖിതാരംഭം. ലിപി ബോക്സ് ഹെഡ് തെക്കൻ ലിപി. ദേവഗിരി പ്ലേറ്റിനോടും മൃഗേശവർമ്മന്റെ ഹിത്നബെഗ്ഗാഗിലു പ്ലേറ്റിനോടും സാദൃശ്യമുണ്ട്. . സംസ്കൃതഭാൽ, പദ്യം. ഘടിക എന്ന വിദ്യാസ്ഥാനം ഉണ്ടായിരുന്നതായി പരാമർശമുണ്ട്. (ബ്രഹ്മപുരി എന്ന് മറ്റു ലിഖിതങ്ങളിലുള്ളത്) പല്ലവനന്ദിവർമ്മ പല്ലവമല്ല, (കാസക്കുടി പ്ലേറ്റ്) വിക്രമേന്ദ്രവർമ്മ 2 (ചിക്കുല്ല പ്ലേറ്റ്) ഇവയിൽ ബ്രഹ്മപുരി എന്നാണ്. ഘടികാസാഹസം എന്ന പദം ഹല്ലിഗേരേ പ്ലേറ്റിൽ ( ശിവമാര 1 പടിഞ്ഞാറൻ ഗംഗ) ഘടികാസഹസ്രം എന്നാണ് എഴുതിയിരിക്കുന്നത്. ഹേമചന്ദ്രൻ ഘടികാഘടം ഒരു ഗോഷ്ഠം(സംഘം) ആണെന്ന് പറയുന്നത് അത് ഒരു പണ്ഡിതസംഘത്തിന്റെ വിദ്യാഭ്യാ

സസ്ഥാപനമാകയാലാണ്. (ഘടനാട് അഥവാ കുടനാട് എന്ന മലബാറിന്റെ നാമം ഇപ്രകാരം വിദ്യാസ്ഥാനം എന്നാണെന്ന്മനസ്സിലാക്കാം)

34 ശ്ലോകമുള്ളതിൽ 9 എണ്ണം(25-32) പുഷ്പിതാഗ്ര, ഇന്ദ്രവജ്ര, വസന്തതിലകം, മന്ദാക്രാന്ത, ശാർദ്ദൂലവിക്രീഡിതം മുതലായവയാണ്. 33ആം ശ്ലോകം ദണ്ഡകം അഥവാ പ്രചയമാണ്. ഇതിൽ 4 പദം, ഓരോന്നിലും 6 ലഘ്വക്ഷരം 8 ഗണം, ഉണ്ട്. 1-24 വരെ ഉള്ളത് വളരെ അപൂർവ്വവും അധികം വിശദീകരിച്ചിട്ടില്ലാത്തതുമായ അപൂർവ്വവൃത്തമാണ്. -

1, 3 പദങ്ങളും 2-4 പദങ്ങളും ഇതിൽ ഇപ്രകാരമാണ് വരേണ്ടത് 15 മാത്ര വീതം. എന്നാല് ചിലപ്പോൾ ഇത് തെറ്റിച്ച് 1, 3 പദങ്ങളിൽ 16, 17 മാത്ര വരും. ഇത് തുസാം പാറലിഖിതം (ഗുപ്തകാലം) 4ആം നൂറ്റാണ്ടിന്റെ അവസാനം കാണുന്നുണ്ട്. അതിലെ ശ്ലോകം-
ജിതമഭിക്ഷണം എവ ജാംബവതീവദനാരവിന്ദോർജ്ജിതാളിനാ
ദാനവാംഗനാമുഖാംബോജലക്ഷ്മീതുഷാരേണ വിഷ്ണുനാ

അജന്താവാകാടകലിഖിതത്തിലും ഇത് കാണാം.
അരിനരേന്ദ്രമൌലിവിന്യസ്തമണികിരണലിധ

ക്രമാംബുജഃ പ്രവരസേനസ്തസ്യ പുത്രോഭൂത് വികസന്നവേന്ദീവരേക്ഷണ

വളരെ അപൂർവ്വമായ ഈ വൃത്തം ഗുപ്ത, വാകാടക, കദംബകാലത്തുതന്നെ തെക്കേ ഇന്ത്യയിലുണ്ടെന്നത് ശ്രദ്ധേയമാണ്. ഹർഷച രിതത്തിൽ ബാണൻ പറയുന്നുഃ വടക്ക് പദങ്ങളുടെ ലീലയെ ആരാധിക്കുന്നു. തെക്ക് ആശയങ്ങളെയും. തെക്ക് കവിതlസങ്കൽപ്പ വും ഗൌഡദേശത്ത് ഗംഭീരശബ്ദങ്ങളുമാണ് ഇഷ്ടം. ഈ ചെറിയ കവിതയെ 34ആം വരിയിൽ രചയിതാവ് കാവ്യം എന്നാണ് വിളിക്കുന്നതും. ഉത്പ്രേക്ഷ മുതലായ കാവ്യ സങ്കൽപ്പചമൽക്കാരങ്ങളാൽ ഇത് അലംകൃത മാണ്. . അതേ സമയം ഉജ്വലമായ ഭാഷയി ൽ വ്യക്തികളേയും സംഭവങ്ങളേയും വർണ്ണി ക്കുന്നുമുണ്ട് 25-32 ശരിയായ കാവ്യശൈലി യിലാണ്. ശാന്തിവർമ്മന്റെ ആജ്ഞാനുസാരം കുബ്ജനാണ് എഴുതിയത്. സ്ഥാനകുന്ദുരത്തി ൽ (തലഗുണ്ട) ശതകർണ്ണിമാരടക്കമുള്ള ചക്ര വർത്തിമാരെല്ലാം സ്നാനം ചെയ്ത് തൊഴുത ശിവക്ഷേത്രത്തിലെ കുളം ശാന്തിവർമ്മന്റെ അഛൻ കാകുത്സവർമ്മൻ പുനരുദ്ധരിച്ചതാ ണ് ലിഖിതവിഷയം. കദംബവംശപരമ്പര കവി തരുന്നു.

കദംബന്മാർ വേദം അദ്ധ്യയനം ചെയ്തിരുന്ന ബ്രാഹ്മണവംശമാണ്. അവർ കദംബവൃക്ഷ

ത്തെ പരിപാലിക്കുന്നു. ഒരിക്കൽ ഈ വംശ
ത്തിലെ മയൂരശർമ്മൻ ഗുരുവോടുകൂടി (വീര
ശർമ്മൻ) പല്ലവന്മാരുടെ കാഞ്ചീനഗരത്തിലെ
ഘടികയിലേക്ക് പോയി. ക്ഷത്രിയപല്ലവന്മാ
രുടെ പരിഹാസം സഹിക്കവയ്യാതെ അദ്ദേ
ഹവും വാളെടുത്ത് ആയോധനകല പഠിച്ചു.
പല്ലവന്മാരുടെ അതിർത്തികാവൽക്കാരെ തോ
ൽപ്പിച്ച് ശ്രീപർവ്വതം വരെയുള്ള വനം കൈ
വശമാക്കി. ബാണരാജാവ് അടക്കമുള്ള രാജാ
ക്കന്മാരെ തോൽപ്പിച്ചു. ബാണവംശത്തിന്റെ
ശക്തികേന്ദ്രം ബാണപുരം എന്ന് അറിയുന്ന
തിരുവല്ലം ആയിരുന്നു. ഇത് പെരുമ്പനപ്പടി
ജില്ലയിലാണ്. ബാണരാജ്യമാണ് പെരുമ്പനപ്പ
ടി. (പെരുമ്പടപ്പ്). പെരുംബാണപ്പടിയാണ്
ഇത്. കാഞ്ചീപുരത്തിന് 40 മൈൽ വടക്കു
പടിഞ്ഞാറ് ആണ് തിരുവല്ലം. (ബൃഹദ്ബാണ
പെരുംപാണ) മയൂരശർമ്മനെ അടക്കാനാവാ
ത്ത പല്ലവർ അദ്ദേഹത്തെ സഹായിക്കാനായി
സന്ധിചെയ്ത് തങ്ങളുടെ സംരക്ഷകനാക്കി.
മയൂരശർമ്മൻ ശർമ്മപദം ഉപേക്ഷിച്ച് വർമ്മ
പദം സ്വീകരിച്ചു. ബ്രഹ്മക്ഷത്രനായി.
പടിഞ്ഞാറ് കടൽ അതിർത്തിയായ രാജ്യം
മുഴുവനും അദ്ദേഹത്തിന്റേതായി. (കേരളം
ഉൽപ്പെടെ) മകൻ കങ്കവർമ്മൻ , മകൻ ഭഗീ
രഥൻ . ഭഗീരഥന് രഘുവും കാകുത്സനും
മക്കൾ. കാകുത്സവർമ്മന്റെ പെൺമക്കളെ

ഗുപ്തരാജാക്കന്മാരും മറ്റ് രാജാക്കന്മാരും വിവാഹം കഴിച്ചു.

20ആം ശ്ലോകം പറയുന്നത് മയൂരശർമ്മൻ പല്ലവന്മാരെ സഹായിക്കാൻ തുടങ്ങിയ ശേഷം തന്റെ യുദ്ധപാടവം കൊണ്ട് അവരെ സന്തോഷിപ്പിച്ചു, 3ആം ശ്ലോകം കദംബന്മാർ പരമ്പരയായി സേനാനികുടുംബമാണെന്നാണ്. ശ്ലോകം 22 അദ്ദേഹത്തെ ഷഡാനനൻ അദ്ദേ ഹത്തെ സേനാപതി കാർത്തികേയനെ ധ്യാനി ച്ച ശേഷം സേനാപതിയായി അഭിഷേകം ചെയ്തു എന്നും. അദ്ദേഹത്തിനു കൊടുത്ത രാജ്യത്തിന്റെ പടിഞ്ഞാറെ അതിർത്തി സമുദ്ര വും കിഴക്കേ അതിർത്തി പ്രേഹാരവുമാണ്. ഈ ലിഖിതത്തിൽ തലഗുണ്ട കദംബരുടെ പ്രധാനസ്ഥലവും വൈജയന്തി തലസ്ഥാനവു മാണ്. അതായത് വനവാസി അവരുടേതാണ്. പ്രേഹാര തുംഗഭദ്രയാണോ എന്ന് സംശയം ചരിത്രകാരന്മാർ പ്രകടിപ്പിക്കുന്നു. അപരാ ർണ്ണവാംബകൃത്അവധീം പ്രേഹാരാന്തം അനന്യസഞ്ചരണസമയസ്ഥിതം ഭൂമിം ഏവ എന്നാണ് ലിഖിതം പറയുന്നത്. കിഴക്കേ കടലിലേക്ക് അവസാനിക്കുന്ന നദിയാണ്. 31ആം ശ്ലോകത്തിലെ ഗുപ്ത എന്ന പദം കാകുത്സവർമ്മൻ തന്റെ മകളെ വിവാഹം കഴിച്ചുകൊടുത്തതാണ്. ഇത് സമുദ്രഗുപ്ത നാണെന്നാണ് (4ആം നൂറ്റാണ്ട് രണ്ടാം

പകുതി) ചരിത്രകാരന്മാർ വിചാരിക്കുന്നത്. എന്നാലിതിന് തെളിവില്ല. അത് മറ്റേതെങ്കിലും ഗുപ്തരാജാവാകാം. തലഗുണ്ടക്കടുത്ത് നിന്ന് വനവാസിയിൽ ശതകർണ്ണിലിഖിതം കിട്ടിയിട്ടുള്ളതിനാൽ ഈ പ്രദേശം ശതകർണ്ണിഭരണത്തിലായിരുന്നു എന്ന് വ്യക്തമാണ്. അതിനാൽ ശതകർണ്ണിമാർ ആരാധിച്ച ശിവക്ഷേത്രം എന്ന 33ആം ശ്ലോക പരാമർശം പ്രധാനമാണ്. വേറെ ഒരു ശതകർണ്ണിലിഖിതം മലവള്ളിയിലും (ഷിക്കാർപൂർ താലൂക്ക് തലഗുണ്ട) കിട്ടിയിട്ടുണ്ട്. അതായത് കുബ്ജകവി പറയുന്നത് ചരിത്രസത്യം തന്നെയാണ്. മയൂരശർമ്മൻ കേരളത്തിലെ ചരിത്രവുമായി ബന്ധപ്പെട്ട വ്യക്തിയാണ്. കാകുത്സ വർമ്മന്റെ താമ്രപത്രങ്ങൾ ലഭ്യമാണ്. ഈ ലിഖിതം കാകുത്സവർമ്മന്റെ വംശാവലി തരുന്നത്:-

1. മയൂരശർമ്മൻ
2. കങ്കവർമ്മൻ
3. ഭഗീരഥൻ
4. രഘുവും കാകുത്സവർമ്മനും
5. രഘുപുത്രൻ ശാന്തിവർമ്മനും കൃഷ്ണവർമ്മൻ 1 ഉം
6. ശാന്തിവർമ്മപുത്രന്മാർ മൃഗേശവർമ്മേനും മാന്ധാതൃവർമ്മനും . കൃഷ്ണവർമ്മ 1 ന്റെ പുത്രന്മാർ വിഷ്ണുവർമ്മനും ദേവവർമ്മനും

7. മൃഗേശവർമ്മപത്രന്മാർ രവിവർമ്മനും ഭാനുവർമ്മനും ശിവരഥനും.
   വിഷ്ണുവർമ്മപുത്രൻ സിംഹവർമ്മൻ
8. രവിവർമ്മപുത്രൻ ഹരിവർമ്മൻ.
   സിംഹവർമ്മപുത്രൻ കൃഷ്ണവർമ്മ 2

ഇവരിൽ അശ്വമേധയാജി ധർമ്മമഹാരാജാ കൃഷ്ണവർമ്മൻ 1 ന്റെ മൂത്ത പുത്രൻ കദംബധർമ്മമഹാരാജാ വിഷ്ണുവർമ്മന്റെ ബിരൂർ പ്ലേറ്റുകൾ കിട്ടിയിട്ടുണ്ട്. അദ്ദേഹം ജ്യേഷ്ഠപിതൃ ശാന്തിവർമ്മന്റെ അനുവാദ ത്തോടെയാണ് ആ ലിഖിതം പുറപ്പെടുവി ക്കുന്നത്. ബന്നഹല്ലി പ്ലേറ്റുകൾ (കൃഷ്ണ വർമ്മൻ 2) ഹൽസി ദേവഗിരി എന്നീ പ്ലേറ്റുകൾ ഇവയും ഇതിലെ വംശാവലി സത്യമെന്ന് കാണിക്കുന്നു. കദംബരുടെ താമ്ര പത്രങ്ങൾ ഏതാണ്ട് 15 എണ്ണം കിട്ടിയിട്ടുണ്ട്. അവയിൽ 4 എണ്ണം ഡേറ്റ് ഇല്ലാത്തവയാണ്. 10 എണ്ണം ഭരണവർഷമാണ് തന്നിരിക്കുന്നത്. യുവരാജാ കാകുത്സവർമ്മന്റെ 80ആം വർഷ മെന്നത് മയൂരവർമ്മന്റെ ഭരണാരംഭം മുതലു ള്ളതാണ്. ചില ലിഖിതങ്ങളില് വർഷകാലം, ഹേമന്തകാലം എന്ന് ഋതുകാലം വെച്ചാണ് പറയുന്നത്. ഇത് വളരെ പഴയ വിധമുള്ള കാലഗണനയാണ്. ഈ ലിഖിതം 6ആം നൂറ്റാണ്ടിന്റെ ആദ്യപകുതിയാവാമെന്നാണ്. നിഗമനം. ഇത് കേരളത്തിലെ കദംബഭരണാ

രംഭവുമായി താരതമ്യപ്പെടുത്താവുന്നതാണ്. ഹാരീതിപുത്രരും മാനവീയഗോത്രവുമായ കദംബവംശത്തെ സപ്തമാതൃക്കളാണ് വളർത്തി പോഷിപ്പിച്ചതെന്ന പരാമർശം ചുരുങ്ങിയത് 5ആം നൂറ്റാണ്ടിൽ തന്നെ തെക്കേ ഇന്ത്യയിൽ സപ്തമൃതൃസമ്പ്രദായം ഉണ്ടെന്നതിന് തെളിവാണ്. ( അഭിനവഗുപ്തന്റെ കാശ്മീരിസമ്പ്രദായത്തിന് നൂറ്റാണ്ടുകൾക്ക് മുമ്പ്). ശൈവഗുരുപരമ്പരയിൽ കദംബഗുഹയിലെ പൂർവ്വീകരുടെ പ്രാധാന്യം നേരത്തേ ചൂണ്ടിക്കാണിച്ചതാണ്. കേരളചരിത്രത്തിൽ ലോഗൻ ഉന്നയിച്ച കൃഷ്ണരായസംബന്ധമായ സംശയത്തിനും ഈ ലിഖിതം ഉത്തരം തരുന്നു. അനഗുണ്ട കൃഷ്ണരായരെന്ന് കേരളത്തിലെ സന്ദേശത്തിൽ പറയുന്ന വ്യക്തി ഈ ലിഖിതത്തിലെ കൃഷ്ണരായ 1 ആകാനുള്ള സാദ്ധ്യത ഞാൻ നേരത്തെ ചൂണ്ടിക്കാട്ടിയിരുന്നു.

ശാന്തിവർമ്മനൃപതേർ വരശാസനസ്ഥ കുബ്ജസ്വകാവ്യം ഇദം അസ്മതലേ ലിഖേക എന്നതിന് ശേഷം നമോ ഭഗവതേ സ്ഥാനകകുന്ദൂരവാസിനേ മഹാദേവ്യ . നന്ദതു സർവ്വസമന്താഗതോയം അധിവാസ സ്വസ്തി! പ്രജാഭ്യ ഇതി എന്നാണ് ലിഖിതാവസാനം.

സ്വസ്തിപ്രജാഭ്യ എന്ന പ്രസിദ്ധഭാഗം ഇവിടെ പറയുന്നത് അതിന്റെ പഴക്കം കാണിക്കുന്നു. മാത്രമല്ല മദ്ധ്യഭാരതത്തിലെ ശരഭപുരിലിഖി

തങ്ങളിൽ അവരുടെ പൂർവ്വസ്ഥാനം കുന്ദുരഭ ദ്രവും മല്ലാളപത്തനവുമാണെന്ന പരാമർശം ശരഭപുരീലിഖിതങ്ങളിൽ എടുത്തുപറഞ്ഞതും ഓർക്കുക.

രുദ്രദാമന്റെ ജുനഗഡ് പാറലിഖിതം 72ആം വർഷം. പുരാതനമായ സംസ്കൃതലിഖിതം. പാറയുടെ പടിഞ്ഞാറേ ഭാഗത്ത് മുകൾഭാഗത്താണ് ഈ ലിഖിതം. ഇതേ പാറമേലാണ് അശോകശാസ നവും ഗുപ്തരാജാവ് സ്കന്ധഗുപ്തന്റെ ലിഖിതവുമുള്ളത്. കത്തിയവാറിലെ ജുനഗ ഡിന്റെ കിഴക്ക് വശത്ത് ഗിർനാർമലക്ക് ചുറ്റുമുള്ള താഴ്വരയിലാണ് പാറ. 20 വരി യാണ് ലിഖിതം. അവസാനത്തെ 4 വരിയേ അവശേഷിക്കുന്നുള്ളു. തെക്കൽലിപിയാണ്. ഇതേ പാരമേലുള്ള ഗുപ്തകാലത്തെ സ്ക ന്ധഗുപ്തലിഖിതവും ഇപ്രകാരമാണ്. നാലാം വരിയിൽ 70 , 2 എന്നീ സംഖ്യാചിഹ്നങ്ങളു ണ്ട്. വാക്യത്തിന് പൂർണ്ണവിരാമമായി ചെരി ഞ്ഞ ഒരു വരയാണ്.സംസ്കൃത ഭാഷ ഗദ്യ മാണ്.ലിഖിതം കണ്ടെത്തിയതിനടുത്തുള്ള സുദ ർശനതടാകം മഹാക്ഷത്രപ രുദ്രദാമൻ പുന രുദ്ധരിച്ചു. രുദ്രദാമന്റെ കാലത്ത് ഒരു കൊടു ങ്കാറ്റിലാണ് തടാകം നശിച്ചത്. ചന്ദ്രഗുപ്തമൌ ര്യകാലത്ത് നിർമ്മിച്ചതും അശോകമൌര്യകാ ലത്ത് പുനരുദ്ധരിച്ചതുമാണ് ഈ തടാകം. രുദ്രദാമന്റെ കീഴിൽ പ്രവിശ്യയെ ഭരിക്കുന്ന

സുവിശാഖൻ അതിനെ സുദർശനതരമാക്കി. ശബ്ദാലങ്കാരപ്രയോഗം നല്ല കവിയാണ് രച യിതാവെന്ന് കാണിക്കുന്നു. രാമായണം മഹാ ഭാരതം മുതലായ ഇതിഹാസകാവ്യങ്ങളെ പരിചയമുണ്ടെന്നും പദപ്രയോഗം കാണിക്കു ന്നു. മഹാക്ഷത്രപ രുദ്രദാമന്റെ അഛൻ ക്ഷത്രപ ജയദാമനാണ്. അഛന്റെ അഛൻ മഹാക്ഷത്രപ പ്രഭു ചഷ്താന. രുദ്രദാമന്റെ വീരം കിഴക്കും പടിർ്ഞാറും ആകാരവന്തി, അനൂപദേശം,ആനർത്തം, സുരാഷ്ട്രം ,ശ്വബ്രം, മരു, കഛം, സിന്ധുസൌവീരം, കുകുരം, അപരാന്തം, നിഷാദം മുതലായ സ്ഥലങ്ങളി ലെല്ലാം പ്രസിദ്ധമാണ്. ഇവരെ കൂടാതെ യൌധേയരെ അദ്ദേഹം നശിപ്പിച്ചു. രണ്ട് പ്രാവശ്യം ദക്ഷിണാപഥരാജാവ് ശതകർണ്ണി യെ തോൽപ്പിച്ചു. എന്നാലും അവരുമായുള്ള ബന്ധം കാരണം അവരെ നശിപ്പിച്ചില്ല. രുദ്ര ദാമന്റെ 72ആം വർഷം മാർഗ്ഗശീർഷമാസത്തി ലെ കൃഷ്ണപക്ഷം ആദ്യപകുതിയിലാണ് സുദർശനത്തെ നശിപ്പിച്ച കാറ്റും മഴയും ഉണ്ടായത്. ഇത് ശകം 72 ആവണമെന്നാണ് ചരിത്രകാരന്മാരുടെ നിർണ്ണയം. എഡി 150 ഒക്ടോബർ 18 അഥവാ നവംബർ 16 എന്ന് അവർ വിചാരിക്കുന്നു. തടാകവും അണക്കെ ട്ടും പുനരുദ്ധരിച്ച സുവിശാഖൻ കുലൈപൻ എന്ന പല്ലവപുത്രനാണ്. അദ്ദേഹത്തെ ആനർത്തം, സുരാഷ്ട്രം ഇവ ഭരിക്കാനായി

രുദ്രദാമൻ നിയോഗിച്ചതാണ്. ചന്ദ്രഗുപ്ത കാലത്ത് വൈശ്യ പുഷ്യഗുപ്തനും(നിർമ്മാണം) അശോകമൌര്യകാലത്ത് യവനരാജാ തുഷാസ്ഫനുമാണ് തടാകം (പുനരുദ്ധാരണം ) മുമ്പ് പ്രവർത്തനയോഗ്യമാക്കി സുന്ദരമാക്കിയത്. ഗിരിനഗരം, ഊർജ്ജയന്തപർവ്വതം, സുവർണ്ണശികതാ , പലാശിനി എന്നീ നദികൾ ഇവയും ലിഖിതത്തിലുണ്ട്. ജുനഗഡിന്റെ പഴയ പേരാണ് ഗിരിനഗരം . ഗിർനാർ മലയാണ് ഊർജ്ജയന്ത. സോനരേഖ അഥവാ സുവർണ്ണരേഖയാണ് സുവർണ്ണശികതാ. പലാശിനി ഏതെന്ന് മനസ്സിലാക്കിയിട്ടില്ല.

### ചിക്കമംഗളൂർ ലിഖിതം രാച്ചമല്ല 3 എഡി 989-1005

മൈസൂരിലെ കടൂര്ജില്ലയിലെ ചിക്കമംഗളൂർ താലൂക്ക് ലിഖിതത്തിൽ കിരിയമംഗലൂർ (മുഗലി) (ചെറിയ മംഗളൂർ) , പെരിയ മുഗലി (ഹിരിയ) മാംഗളൂരും. ഉപ്പഹള്ളി ലിഖിതം (എഡി 958) മുഗുളി എന്നു മാത്രമാണ് മാംഗളൂരിനെ പറയുന്നത്. വലിയ മകളും ചെറിയ മകളും എന്ന അർത്ഥത്തിലാണ് ഈ നാമകരണം. രുഗ്മാംഗദനെന്ന രാജാവ് ഇളയ മകൾക്ക് സ്ത്രീധനം കൊടുത്തത് 13 മൈൽ ചിക്കമംഗലൂരിന് വടക്കുകിഴക്കുള്ള സകാര്യപത്തനം അഥവാ ശർക്കരപട്ടണമാണ്. മകളൂ

രാണ് മുഗളിയൂരായതെന്ന് പറയുന്നു. അതല്ല മുകുളിമരങ്ങൾ (അക്കേഷ്യ സുമ) ധാരാളമുള്ളതാണ് പേരിനു കാരണമെന്നും പറയുന്നു. ചിക്കമംഗളൂർ കോട്ടയിലെ നാലുവശവും കല്ലുപടുത്ത് കെട്ടിയ കല്യാണി എന്ന ചതുരക്കുളത്തിന്റെ വടക്കുവശത്ത് ശിലയിലാണ് ലിഖിതം.ലിഖിതത്തിനു മുകളിൽ ആനയുണ്ട്. തുമ്പിക്കൈ താഴേക്ക് നീട്ടി, അഗ്രം മാത്രം വളച്ചാണ് നിൽക്കുന്നത്. എഡി 978ലെ പെഗ്ഗൂർ ലിഖിതത്തിലെ ആനയെപ്പോലെയാണ്. കാനറീസ് ലിപി പഴയ കാനറീസ് ഭാഷ. തലക്കാടിലെ ഗംഗവംശത്തിലെ നീതിമാർഗ്ഗ രാച്ചമല്ലന്റെ കാലമാണ്. അദ്ദേഹത്തിന്റെ 6ആം വർഷമാണ്.പ്രൈവറ്റ് ഗ്രാന്റിന്റെ രേഖയാണ്. പൽമാടി, ബെണ്ണൂരു, മൾത്തവൂരു, (മത്തവൂരു ) ഉപ്പവല്ലി (ഉർപ്പവല്ലി) മുതലായ ഗ്രാമനാമങ്ങളും ലിഖിതത്തിലുണ്ട്. 2 മൈൽ വടക്കുപടിഞ്ഞാറുള്ള ഇന്ദവൂരു (അവിടെ നിന്ന് ലിഖിതങ്ങൾ ലഭിച്ചിട്ടുണ്ട്) അഥവാ ഇന്ദൌര പരാമർശിക്കുന്നുണ്ട്.മി റൈസ് മാധവ രാജാധിരാജാ അധികാരത്തിലെത്തിച്ച രാച്ചമല്ലനെന്ന് നിർണ്ണയിച്ചു. ഇത് എഡി 466നു മുമ്പ്, ഒരുപക്ഷേ എഡി 248നും മുമ്പുള്ളകാലമാണ്. പിന്നീട് എഡി 902909നിടക്ക് ഭരിച്ച രാച്ചമല്ലനാവാം എന്ന് പറഞ്ഞു. പിന്നീട് എഡി

899ലാവാമെന്ന് മാറ്റി. നീതിമാർഗ്ഗ , രാച്ചമല്ല എന്നീ നാമങ്ങളിൽ പല ഗംഗാരാജാക്കന്മാരുമുള്ളതിനാൽ ചരിത്രകാരന്മാർ കാലം ഗണിക്കാനാവാതെ ഇരുട്ടിൽ തപ്പുകയാണ്.

ഇവിടെ ഈ അഭിപ്രായങ്ങളെയെല്ലാം ഖണ്ഡിക്കുന്നു. ശ്രീപുരുഷമുത്തരയന്റെ 25ആം വർഷത്തിലെ ഗ്രാന്റിൽ വൈശാഖം ശകം 672 കഴിഞ്ഞ് എന്ന് കാലം പറയുന്നുണ്ട്( എഡി 749) ബുഡുഗ 2, മാരസിംഹ 2 ഇവർക്കിടയിൽ ഭരിച്ച രാച്ചഗംഗകാലമാണത് എന്ന നിഗമനം തെറ്റാണെന്ന് പിന്നീട് മനസ്സിലായി. ശ്രീപുരുഷമുത്തരയന്റെ പൌത്രൻ സത്യവാക്യരാജമല്ലകാലം ശകം 792 (എഡി 970-971) ആണ്. ശ്രീപുരുഷമുത്തരയന് വിജയാദിത്യനെന്ന് ഒരു പുത്രനുണ്ടായിരുന്നതായി രേഖകളുണ്ട്. ഇതെല്ലാം വേച്ചാണ് എഡി 960 എന്ന് കാലം നിശ്ചയിക്കുന്നത്. ഇത് എത്രമാത്രം കൃത്യമാണെന്ന് തെളിവില്ല.

ഓം

സ്വസ്തിനീതിമാർഗ്ഗകൊംഗുണ്ണിവർമ്മധർമ്മമഹാരാജാധിരാജാ കുവലാലപുരവരേശ്വര നന്ദഗിരിനാഥ ശ്രീമദ് രാച്ചമല്ലംഗേ പട്ടംഗട്ടിധാരണേയ വർഷദ കാർത്തികമാസദ ശുദ്ധപുന്നമിയും സോമവാരമും

മൂലനക്ഷത്രമും ആഗ പെമ്മാനടിഗൾ പൃഥ്വീ രാജ്യംഗേയുത്തരമിരേ കിരിയമുഗുലീയ പെമ്മാദിഗൌണ്ഡംഗേ കോട്ട നിൽപ്പന്യ ഇന്നൂരു പെമ്മാദിയും നീലബേയും നരസിംഗയ്യനും കേശവയ്യനും പണ്ണേഓജരും മധുകമ്മോജരും ബെണ്ണേഗേസിയും എരേയമ്മനും ഇന്തിവരിടു കൊട്ടൂർ ഈ കേടക്കേയം ബലസിദ്ദോർ നാൽഗമുണ്ട ബിയല നും പെരിയമുഗുലിയ കോ മാരയ്യനും പൽമാദിയ മേന്ദമ്മനും ബെണ്ണേയൂര ദേവഗ ണനും മത്തവൂരദ പെമ്മാദികമുണ്ടനും ഉർപ്പവല്ലീയ ചമയ്യനും ഇന്ദവൂരിട വിതിയ്യ നും മംഗല ഓം.

നീതിമാർഗ്ഗകൊങ്ങുണ്ണിവർമ്മ രാച്ചമല്ലന്റെ കിരീടധാരണം കഴിഞ്ഞ് 6ആം വർഷം. കാർത്തികമാസം ശുക്ലപക്ഷം പൌർണ്ണമി മൂലം നക്ഷത്രം. പെരുമാനടി ഭൂമി ഭരിക്കു മ്പോൾ, കിരിയമുഗുളിയിലെ പെമ്മാദിഗുണ്ടന് 200 മാത്ര നിൽപണ്യഭൂമി കൊടുത്തു. അപ്പോൾ അവിടെ സന്നിഹിതരായി ദാനം സാക്ഷികളായവർ:- പെമ്മാദി, നീലബേ, നരസിംഹയ്യ, കേശവയ്യ, പണ്ണേ ഓജ, മധുകമ്മോജ, ബെണ്ണേഗേസികൾ, എരേയമ്മൻ. ഈ നിലം കൃഷി ചെയ്യുന്നവർ, നാൽഗാമുണ്ട

ബിയാല, പിരിയമുഗുലി കൊമരയ്യ, ബെണ്ണെയൂർ ദേവഗണം, മത്തവൂരു പെമ്മൊദിഗാമുണ്ട, ഉർപ്പവല്ലി ചാമയ്യ, ഇന്ദവൂരിലെ വീതിയ്യ.

നാസിക് ഗുഹാലിഖിതങ്ങൾ:- 76

ബോംബെ ഗസറ്ററിൽ (വാള്യം 16) ഭഗവാൻലാൽ ഇട്ട നമ്പർ അനുസരിച്ച്:-

പ്ലേറ്റ് 3 (ക്ഷത്രപ) ഗുഹ 2 ന്റെ വരാന്തയുടെ പിന്നിൽ. സിദ്ധ രാണോ വസിതിപുതസ ശിരിപുലുമായിസ സംവച്ചരേ ഛരത്തേ 6 ഗിംഹപക്കേ പച്ചമേ 5 ദിവസേ വസിതിപുത്ര ശ്രീപുലുമായിയുടെ 6ആം വർഷം വേനലിലെ 5ആം ദിവസം പഞ്ചമി.

പ്ലേറ്റ് 1 (ക്ഷത്രപ) ഗുഹ 3ന്റെ വരാന്തയുടെ പിന്നിലെ ചുമരിൽ. സിരിപുലുമായിയുടെ 19ആം വർഷം വേനലിലെ രണ്ടാംപക്ഷം ത്രയോദശി. മഹാരാജ്ഞി ഗോതമി ബാലശ്രീ സത്യം, ദയ,ക്ഷമ , ജീവനോടുള്ള ആദരവ് ഇവയിലുള്ള സ്നേഹം കാരണം വ്രതമെടു ത്ത് സ്വയം നിയന്ത്രിച്ച് ബ്രഹ്മചര്യകളോടെ രാജർഷിപത്നിക്ക് ഉചിതമായ ജീവിതം നയി ച്ചു. സിരിശതകർണ്ണി ഗോതമിപുത്രന്റെ അമ്മ യാണ്. മകൻ ശക്തിയിൽ ഹിമവാനോടും മേരുവോടും മന്ദരത്തോടും സദൃശനാണ്. ആസിക, അശക, മൂലക,സുരഥ,കുക്കുര, അപ

രാന്ത, ആനൂപ, വിദഭ,ആകരാവന്തി ദേശങ്ങ ൾക്കും വിന്ധ്യ, ഛരവത, പാരിജാത,സഹ്യ, കാൻഹഗിരി, മച്ച, സിരിതന, മലയ,മാഹേന്ദ്ര, സേതഗിരി, ചകോരപര്വ്വതങ്ങളുടെയും ചക്ര വർത്തിയാണ്. ലോകത്തിലെ സകലരാജാക്ക ന്മാരും അദ്ദേഹത്തെ അനുസരിക്കുന്നു.സൂര്യ നാൽ ഉണർത്തപ്പെട്ട താമരമലരുപോലെ സുന്ദ രമാണ് അദ്ദേഹത്തിന്റെ മുഖം. ഏറ്റവും ഉ ത്തമമായ ആനയെപ്പോലെയാണ് നടത്തം. നാഗരാജാവിന്റേതുപോലെ ആജാനുബാഹു വും ബലിഷ്ഠകരമുള്ളവനുമാണ്. അമ്മയെ അനുസരിക്കുന്നവനാണ്. മനുഷ്യന്റെ ത്രിധ ർമ്മങ്ങൾക്കും ഉള്ള കാലവും ദേശവും ശരി യായി അറിഞ്ഞ് ചെയ്യുന്നവനാണ്. പ്രജാക്ഷേ മം അറിഞ്ഞു പ്രവർത്തിക്കുന്നവനാണ്. ക്ഷത്രിയരുടെ അഹങ്കാരം നശിപ്പിച്ചവനാണ്. ശക, യവന, പൽഹവന്മാരെ നശിപ്പിച്ചവനാ ണ്. ധർമ്മാനുസൃതമായല്ലാതെ അദ്ദേഹം നികുതി പിരിക്കാറില്ല. ശത്രുവിന്റെ ജീവനെ പ്പോലും ഹനിക്കാതിരിക്കാൻ പരമാവധി ശ്രമിച്ചിരുന്നു.ബ്രാഹ്മണരുടേയും താഴ്ന്ന കുല ക്കാരുടേയും ഗൃഹങ്ങളെ അദ്ദേഹം ഒരുപോ ലെ പോഷിപ്പിച്ചു. അദ്ദേഹത്തിന്റെ പരാജയമ റിയാത്ത കൊടിക്കീഴില് ശത്രുക്കളൊരും തല സ്ഥാനത്ത് കടന്നുചെന്നില്ല. വളരെ ദീർഘമായ ഒരു വംശപരമ്പരയിൽനിന്നാണ് അദ്ദേഹം രാജകീയസംഗീതം നേടിയത് (കുടുംബസ്വത്ത്

പോലെ) പാരമ്പര്യസാമ്പ്രദായികജ്ഞാനം, ധർമ്മിഷ്ഠരുടെ ആശ്രയം, ഭാഗ്യസ്ഥാനം, സദാചാരനിലയം, ഏകനിയന്താവ്, ഏകധനുർദ്ധാരി, ഏകബ്രാഹ്മണ, ഏകനായകൻ എന്നിങ്ങനെ രാമനോടും കേശവനോടും അർജ്ജുനനോടും ഭീമസേനനോടും തുല്യനായിരുന്നു. ഉത്സവാദികൾക്ക് അദ്ദേഹം പിശുക്കിയില്ല. നാഭാഗ, നഹുഷ,ജനമേജയ, സഗരന്മാരുടെ പോലെ ശോഭയോടെ ഭരിച്ചു. കാറ്റ്, ഗരുഡ, സിദ്ധ,യക്ഷ,രാക്ഷസ, വിദ്യാധര ,ഭൂത,ഗന്ധർവ്വ, ചാരണ, ചന്ദ്ര,സൂര്യ,നക്ഷത്ര ഗ്രഹാദികളാകുന്ന ശത്രുക്കളുടെ അവസാനിക്കാത്ത നിരയെ സ്വന്തം ആനപ്പുറത്തുനിന്ന് തന്നെ അദ്ദേഹം ജയിക്കുന്നതായി തോന്നി. ഇതിനാൽ അദ്ദേഹത്തിന്റെ വംശം കൈലാസ സദൃശമായ തിരൻഹുപർവ്വതോപരി ദേവ സമ്മാനമായി ഒരു ഗുഹാക്ഷേത്രം ദേവലോക സദൃശമായി പണിതു. ഈ ഗുഹ ഒരു മഹാ രാജമാതാവും മറ്റൊരു മഹാരാജാവിന്റെ മുത്തശ്ശിയുമായ മഹാരാജ്ഞി സന്യാസിസംഘത്തിന്റെ ഭാദവനീയസഹോദരങ്ങളുടെ തലവന് സമ്മാനിച്ചു. ഗുഹയെ അലങ്കരിക്കാനായി, ദക്ഷിണാപഥപതിയായ രാജാവും അമ്മയും മുത്തശ്ശിയും രാജാവിന്റെ പിതാവിന്റെ പുണ്യത്തിനായി , തിരൻഹുമലയുടെ തെക്കുപടിഞ്ഞാറെ വശത്തുള്ള പിശാചി

പാതകഗ്രാമം ദാനം ചെയ്തു. എല്ലാ ഭോഗ ത്തിനും ത്യാഗം വേണം.

സുരാഷ്ട്ര, ആനൂപ, അപരാന്ത, കുകുര(കുകു ട) , ആകരാവന്തി ഇവ രുദ്രദാമലിഖിതങ്ങളി ലുമുണ്ട്. (ഗിർനാർ) ആകാരാവന്തിയും കുകു ര(ട)വും ഒന്നാകാം. അസ്സക അശ്വാകവും ആസിക ഋഷികവും എന്ന് കരുതുന്നു. മഹാ ഭാരതത്തിലെ വിവരണപ്രകാരം ഇവയെല്ലാം അനൂപദേശത്തോട് (താഴ്ന്ന സമുദ്രതീരപ്ര ദേശം) ബന്ധപ്പെട്ടാണ്. കാംബോജ, ഋഷികായേ ച പശ്ചിമാനൂപകശ്ച യാ എന്നനുസരിച്ച് ഇവ പശ്ചിമസമുദ്രതീരമാണ്.അശ്വാകദേശം നല്ല കുതിരകൾക്ക് പ്രസിദ്ധമാണ്. വിഷ്ണു പുരാണത്തിലുള്ള മുണ്ഡകവംശമാണ് മൂലക രെന്ന് ഭഗവാൻലാൽ കരുതുന്നു. പാരിജാതം പാരിയാത്രമാണ്. സിരിതന ശ്രീസ്ഥാനമെന്ന് ബ്യൂളർ. സേതഗിരി കേരളത്തിലെ കോട്ടക്ക ലാണ്. അസ്സകദേശം അശ്മകദേശം. കുക്കുടദേ ശം (കുകുര) കോഴി എന്ന് അറിയുന്ന പുരാ തനമായ ദേശമാണ്. ആന്ധ്ര, കൊടുങ്ങല്ലൂർ ഇവ ഇതിലാണ് പെടുന്നത്. മോഹഞ്ജോദാ രോവിന്റെ പഴയ പേരും ഇതായിരുന്നു. ശത കർണ്ണിമാരെന്ന ട്രൈബൽ രാജാക്കന്മാർ സേത ഗിരി (വെളുത്ത പർവ്വതം) എന്ന സ്ഥലത്തെ വെള്ളുവക്കോനാതിരിമാരായിരുന്നു എന്ന് ഒരഭിപ്രായം. ട്രൈബലുകളായ ഇവരെല്ലാം

ഏകബ്രഹ്മമ എന്നു വിളിക്കപ്പെടുന്നതും യജ്ഞാദികൾ അനുഷ്ഠിക്കുന്നതും ആധുനിക ചരിത്രകാരന്മാരുടെ കണ്ണിൽ പെടുന്നില്ല. ട്രൈബലുകളേയും ബ്രാഹ്മണരേയും ഭിന്നിപ്പിച്ച് ഭരിക്കാൻ അത് കണ്ണിൽപ്പെട്ടാൽ സാധിക്കില്ല ല്ലോ. അപരാജിതവിജയപതാക എന്ന പദം വളരെ വ്യക്തമായി അവരുടെ കൊടി ആരാലും തോൽപ്പിക്കപ്പെടാത്തതെന്ന് പറയുന്നു. കുലപുരുഷനെന്നത് മക്കത്തായമായിരുന്നു എന്ന് സൂചിപ്പിക്കുന്നതല്ല. രാജമാതാവിനാണ് പ്രാധാന്യം. കുലപുരുഷനായി ഒരാൾ ഭരിക്കാനുണ്ടാവണമെങ്കിൽ രാജമാതാവിന് സന്തതി വേണം. താരതമ്യേനെ പുതിയ ലിഖിതങ്ങളിലുള്ള സമാധിഗതപഞ്ചമഹാശബ്ദ എന്നതിനു പകരം ഇവിടെ പരമ്പരാഗത എന്നാണ്. മഹാ എന്നതിന് വിപുല എന്നും ഉപയോഗിക്കുന്നു. പരമ്പരാഗതവിപുലരാജശബ്ദ.

കൈലാസപർവ്വതശിഖരത്തിലെ വിമാനം എന്നത് ക്ഷേത്രവിമാനമാണ്. തിരൻഹു ത്രിരശ്മിയും. ബദാവനീയ അഥവാ ബദായനീയ എന്നത് ഒരു ഗൃഹസ്ഥ(സ്ഥവിര)സംഘമാണ്. ധർമ്മസേതുവായ ദക്ഷിണാപഥേശ്വരൻ സംസാരസമുദ്രം തരണം ചെയ്യാനുണ്ടാക്കിയ സേതുവാണ് ക്ഷേത്രനിർമ്മാണവും ദാനവും. രാജാവിന്റെ മുത്തശ്ശിയാണ് ഗുഹ കുഴിപ്പിച്ചത്. (കൈലാസക്ഷേത്രം) അവരാണ് സേതു

വിന് അടിത്തറ ഇട്ടത്. അചരനുവേണ്ടി പണിയുന്ന ക്ഷേത്രം അമ്മയോടുള്ള ആദരവിനാലാണ് രാജാവ് പണിയുന്നതെന്നതും ശ്രദ്ധേയമാണ്. ഗുഹക്ക് (ഗുഹാക്ഷേത്രത്തിന്) ധർമ്മസേതു എന്ന് പേരിടുന്നു. ധർമ്മസ്ഥലം വിദ്യാഭ്യാസസ്ഥാപനമാണ്. പിശാചിപതക (ഭദ്രക) എന്ന ഗ്രാമമാണ് ഇതിന്റെ സ്ഥാനം. ആ ദ്രാമം മുഴുവനും ഇതിന്റെ നടത്തിപ്പിന് വിട്ടുകൊടുക്കുന്നു. തിരൻഹുപർവ്വതത്തിന്റെ തെക്കുപടിഞ്ഞാറാണ് പിശാചിപതകം, ഗോവർദ്ധനാഹാരത്തിന്റെ തെക്കാണ് സുദിശന. ഇവ രണ്ടും ഒന്നാണോ. ധനഘടത്തിൽനിന്നുള്ള ശമണരെയാണ് മൂന്നുവർഷത്തിനു ശേഷമുള്ള സുദശനയിലേക്ക് കൊണ്ടുവരുന്നത്. (പ്രേറ്റ് 2 ക്ഷത്രപ) നോക്കുക പ്ലേറ്റ് 2, പ്ലേഗ്ര് 3 ഇവ തുടർച്ചയാണ്. ഇവയെ ഒരു സ്വസ്തിക മാത്രമാണ് വിഭജിക്കുന്നത്.

പ്ലേറ്റ് 3 (ക്ഷത്രപ)

സിദ്ധം നവന(ഗ)രസ്വാമ ശിരിപുലുമാവി വാസിതീപുത്ത , ഗോവധനത്തിലെ ശിവകന്തിലനോട് ആജ്ഞാപിക്കുന്നത്. തെക്കേ വഴിയിലെ (ദക്ഷിണാപഥം) ഗോവധനവിഷയത്തിലെ സുദിസാനഗ്രാമം 19ആം വർഷം 13ആം ദിനം വേനലിലെ അപരപക്ഷം ,തിരൻഹുവിൽ താമസിക്കുന്ന ധനംകടത്തിലെ ശമണർക്ക് കൊടുത്തിരിക്കുന്നു. രാജ്ഞിയുടെ ഗുഹയിൽ

താമസിക്കുന്ന ബാദായനസംഘത്തിലെ ഭിക്ഷു ക്കൾക്ക് കൊടുത്തിരിക്കുന്നു. ഗോവധനത്തി ലെ സാമലിപാദമെന്ന കിഴക്കേ പാതയിലെ ഗ്രാമം  പകരം ഗുഹയുടെ പ്രവർത്തനത്തി നായി ഭിക്ഷുസംഘത്തിന് കൊടുക്കുന്നു. അവിടെ സൈനികർ പ്രവേശിക്കാൻ പാടില്ല. എല്ലാ ഭോഗങ്ങളോടും കൂടിയാണ് ദാനം. മഹാസേനാപതി മേദരശ എഴുതി. 22ആം സംവത്സരം സപ്തമിക്കാണ് ദാനം. ഗോവ ധനത്തിലെ പ്രജകളുടെ നന്മക്കായി വിണ്ണുപാ ല (വിഷ്ണുപാല)ൻ. ജിനനെന്ന ബുദ്ധൻ വിജയിക്കട്ടെ.  ഇവിടെ നവനഗരസ്വാമി എന്നും അടുത്ത ലിഖിതത്തിൽ ബേണാകട സ്വാമി എന്നുമുണ്ട്. ആദ്യത്തെ ഗ്രാമദാന ത്തിനു പകരമാണ് ഈ ഗ്രാമദാനമെന്നത് പ്രത്യേകതയായി കാണാം. ഐരക, ആര്യക എന്നെല്ലാം യജ്ഞശ്രീശതകർണ്ണിയെ ചില ലിഖിതങ്ങളിൽ വിളിക്കുന്നുണ്ട്. ഈ ലിഖിതം ബാദായനസംഘത്തിന്റെ പ്രധാനിയെ മഹാ ഐരകനെന്ന് വിളിക്കുന്നു. ധനകടകവും വേണീകടകവും ഒന്നാണെന്നും വേണീകടം കൃഷ്ണവെണ്ണാനദീതീരത്താണെന്നും പറയു ന്നു. അവിടെനിന്ന് വന്നവരാണ് ത്രിരശ്മി മലയിലെ ഗുഹയ്ലുള്ളവർ. (തിർഹൂത്).

പ്ലേറ്റ് 4 (ക്ഷത്രപ)

ഗുഹ 3 വരാന്തയുടെ കിഴക്കേ ചുമരിൽ, ഉത്തരത്തിനു താഴെ. സിദ്ധം സേനയേ വെജ യന്തിയേ വിജയകടാവര ഗോവർദ്ദനസ വേണാകടകസ്വാമി ഗോതമിപുതോ ശിരിശത കർണ്ണി ആജ്ഞാപ്യയത ഗോവർദ്ധനേ അമച്ച വിണ്ണുപാലിത ഗമേ അപരകഖടിയേ യ ഖേടം അജകാലാകിയം ഉസഭദത്തേന ഭൂതം നിവത്തന സതാനി ബേ 200 ഏത അംബഖേദ നിവതനസതാനി ബേ 200 ഇമേസ പവജിതാ ന തെക്കിരസിനാ വിതരാമ ഏതസ ചസ ഖേതസ പരിബാര വിതരാമ അപവേസ അനോമസ അലോനഖാതക അരത്തസവിനയി ക സവിജാതപാരിഹാരിക ച ഏതഹി ന പരിഹാരേഹി പരിഹര.......ഹി ഏതേ ചസ ഖേദപരിഹാര ച ഏത നിബധാപേച്ചി അവിയേന ആനതം അമച്ചേന ഛരാതോ മഹാസാമയിച്ചി ഉപരഖിതോ ദാത പതിക സവച്ചരേ 18 വാസപഖേ 2 ദിവസേ 1 താപസേന കാട.

ഗോവർദ്ധനത്തിലെ വേണകാടകത്തിന്റെ രാജാവായ സിരിശതകർണ്ണി ഗോതമിപുത്രൻ വൈദയന്തിയിൽനിന്നാണ് വിഷ്ണുപാലിതനെ ആജ്ഞാപിക്കുന്നത്. നേരത്തേ ഉഷഭദത്തൻ ഭോഗിച്ചിരുന്ന പടിഞ്ഞാറൻ കഖടിയിലെ അപകാലികീയമെന്ന 200 നിവർത്തനം നിലം തെക്കിരസി ഭിക്ഷുക്കൾക്ക് ദാനം ചെയ്യുക

യാണ്. അവിടെ സൈന്യമോ നികുതിപിരി
വപകാരോ ചെന്ന് ഉപദ്രവിക്കാൻ പാടില്ല.
ആരും അവിടെ ഉപ്പോ ഏതെങ്കിലും ലോഹ
മോ ഖനനം ചെയ്യാനും പാടില്ല. രാജാവിന്റെ
വാമൊഴി ശിവഗുട്ടൻ എഴുതി. മഹാസാമിയ
ന്മാർ സൂക്ഷിച്ചു. 18ആം വർഷം മഴക്കാലം
അപരപക്ഷം പ്രഥമ . താപസനാണ് ഈ
ശാസനം നടപ്പാക്കിയത്.

വൈജയന്തി രാജാവിനും സൈന്യത്തിനുമുള്ള
വിജയസ്ഡാവരവും തലസ്ഥാനവുമായിരു
ന്നു. നല്ലഷഭദത്തൻ കഹഹരതരാജാവാണ്.
നാസിക്കിലെ തിർഹൂത് ത്രിരശ്മിമല
അതിന്റെ 3 ശിഖരങ്ങളാലാണ് ഇപ്രകാരം
അറിയുന്നത്. തിരികൂട ത്രികൂട എന്ന
അർത്ഥമാണ്.

പ്ലേറ്റ് 5 (ക്ഷത്രപ) 4ൽനിന്ന് ഒരു സ്വസ്തികം
കൊണ്ടാണ് വേർതിരിക്കുന്നത്. തുടർച്ചയായി
കരുതണം.

സിദ്ധം ഗോവദ്ധനേ അമചസ സാമകാസ
ദേയോ രാജാനിതോ റാണോ ഗോതമിപുതസ
ശതകണിസ മഹാദേവ്യാ ച ജീവസുതായ
രാജമാതുയാ വചനേന ദോവദ്ധനേ .......ചോ
സാമകോ അരോഗവതവോ തതോ ഏവ ച
വതവോ ഏത അംചി പവതേ
തിരൻഹുംഹി അംഹദമദാനേ ലേനേ
പതിവസതാനം പവജിതാന ഭിക്കുനാ ഗാമേ

കവടിഷു പൂവ ഖേടം ദത്താ ത ച ഖേട ....കസതേ സോ ച ഗാമോ ന വസതി ഏവം സതി യ ദാനി ഏത നഗരസീമേ രാജകം ഖേട അംഹസതകം തതോ ഏതേസ പവജിതാന ഭിക്കൂണാം തേരൻഹുകാനം ദദാമ ഖേടസ നിവത്തനശതം 100 തസ ച ഖേതസ പരിഹാര വിതരാമ അപാവേശ അനോമസ അലോനഖാതക അരത്തസവിനയിക സവജാതപരിഹാരിക ച ഏതേഹി ന പരിഹാരേഹി പരിഹരേത ഏത ചസ ഖേടപരിഹാരേ ച ഏത നിബദ്ധപേത അവിയേന ആനത പരിഹാരഖിയാ ലോടായ ഛതോ ലേഖോ സവച്ഛരേ 24 വാസന പക്ഷേ 4 ദിവസേ പച്ഛമേ 5 സുജീവിനാ കടാ നിബദ്ധോ നിബദ്ധോ സവച്ഛരേ 24 ഗിംഹാന പക്കേ 2 ദിവസേ 10

ഗോവദ്ധനത്തിലെ സാമകനോട് ശതകർണ്ണി ഗോതമിപുത്രന്റെ നാമത്തിൽ രാജമാതാവ് രാജാവിരിക്കുന്ന സ്ഥാനത്തുനിന്ന് ആജ്ഞാപി ച്ചത്. തിരൻഹുപർവ്വതത്തിലെ ഭിക്ഷുക്കൾക്ക് ഞങ്ങൾ നേരത്തോ പുണ്യദാനം ചെയ്ത ഗുഹക്ക് വേണ്ടി കവടിഗ്രാമത്തിലെ വയൽ കൊടുക്കുന്നു. ഗ്രാമം ആൾത്താമസമില്ലാത്ത തും വയൽ ഉഴുതിട്ടില്ലാത്തതുമാണ്. അതിനാൽ നഗരസീമയിലുള്ള

രാജകീയഗ്രാമത്തിൽനിന്ന് 100 നിവർത്തനം ഭൂമി സകലഭോഗത്തോടും കൂടി, ആരും ഖനനം ചെയ്യാനോ സൈന്യം പ്രവേശിക്കാനോ പാടില്ല എന്ന നിബന്ധനയോടെ കൊടുക്കുന്നു. ഇത് രേഖാമൂലം ഉറപ്പിക്കാനും ആവശ്യപ്പെടുന്നു. വായ്മൊഴി കേട്ട് തോടൻ എഴുതി (ദ്വാരപാലകൻ) സംവത്സരം 24ൽ വർഷകാലത്തെ നാലാമത്തെ പക്ഷത്തിൽ പഞ്ചമി, 10 ആം സൂര്യദിനം സുജീവൻ നടപ്പിലാക്കി. സാമക അഥവാ ശ്യാമകനോടാണ് ആജ്ഞ. ഇവിടെ കവടി എന്നും മുമ്പത്തെ ലിഖിതത്തിൽ അപരകവടി എന്നുമാണ് ഗ്രാമനാമം. (മറ്റേ കവടി).

പ്ലേറ്റ് 6 ഗുഹ 6ന്റെ വരാന്തയുടെ പിന്നിലെ ചുമരിൽ. സിദ്ധം വീരഗഹപതിസ ന്യേയമംസ ലേനം ദേയധാമ കുടുംബിനിയാ ചസ നന്ദസിരിയ ഓവരകോ ദുഹുതുയ ചസ പുരിസദതവ ഒവരകോ ഏവ ലേനം ചതുഗഭം നിയുത ഭിക്കുസംഘസ ചാതുദിസസ നിയാചിതം

വീരനെന്ന ഗൃഹപതിയുടെ പുണ്യദാനമായ ഈ ഗുഹയിലെ ഒരു മുറി അദ്ദേഹത്തിന്റെ ഭാര്യ നന്ദശ്രീയും ഒരു മുറി മകൾ പുരിസദത്തയും ദാനം ചെയ്തതാണ്. 4 മുറികളുള്ള ഗുഹ ഭിക്ഷുസംഘത്തിന് ദാനം ചെയ്തു.

ഗൃഹപതി വൈശ്യനാണ്, നിഗമം (നൈഗമം) വ്യാപാരിസംഘമാണ്.

പ്ലേറ്റ് 7 ഗുഹ 7ന്റെ പിന്നിലെ ചുമരിൽ. ഭയന്ത സവസാനം അംതേവാസിനിയ പവയിതായ താപസിനീയ ച ദേയധമ്മ ലേന ചതുദിസസ ഭിക്കുസഗസ ദത്തം.

ഈ ഗുഹ തപസ്വിനിയുടെ ദാനമാണ്. സവസന്റെ ശിഷ്യ തപസ്വിനി ചതുർദ്ദിശയിലുമുള്ള ഭിക്ഷുസംഘത്തിന് ദാനം ചെയ്തു.

പ്ലേറ്റ് 8 ഗുഹ 8ന്റെ വരാന്തയുടെ പിന്നിലെ ചുമരിൽ.

ദാശകസ മുഗൂദാസസ സപരിവാരസ ലേന ദേയധമ്മ. ദാശനായ (മുക്കുവ) മുഗുദാസനും അവന്റെ പരിവാരങ്ങ്ഹളും ചെയ്ത പുണ്യ ദാനമാണ് ഈ ഗുഹ.

പ്ലേറ്റ് 9 ഗുഹ 8ന്റെ വരാന്തയുടെ പിന്നിലെ ചുമരിൽ വാതിലിന് ഇടത്ത് വശം

ചേതികഉപാസകിയസ മുഗൂദാസസ സപരിവാരസ ലേനം ദേയധമ്മ ഏതസ ലേനസ ബോധിഗുഢഉപാസകസ പൂതേന ധമ്മനന്ദിന ദത്തം ഖേടം അപരിലീയ കാൻഹഹിനീയ ഏതോ ച ഖേതതോ ചിവാരികം പവിതസ

ചേതകന്മാരിലെ ഉപാസകനായ മുഗുദാസനും പരിവാരവും കൊടുത്ത ധർമ്മദാനം.

ബോധിഗുഡനെന്ന ആളുടെ മകനായ ധർമ്മനന്ദി, ഈ ഗുഹക്ക് പടിഞ്ഞാറൻ കാൻഹഹിനിയിലെ വയൽ ഭിക്ഷുക്കളുടെ വസ്ത്രാവശ്യത്തിനായി ദാനം ചെയ്തു.

പ്ലേറ്റ് 10 ഗുഹ 10ലെ വരാന്തയുടെ പിന്നിലെ ചുമരിൽ ഉത്തരത്തിനു താഴെ.

ദിനികപുത്രനും ക്ഷഹരക ക്ഷത്രപ രാജാ നഹാപനന്റെ ജാമാതാവുമായ ഉഷവദത്തൻ 3000000 പശുക്കളെയും ധനവും ബാർണ്ണസാനദീതീരത്തെ താർത്ഥങ്ങളും , 16 ഗ്രാമവും ഈശ്വരന്മാർക്കും ബ്രാഹ്മണർക്കും (100000 ബ്രാഹ്മണർ) ദാനം ചെയ്തു. പ്രഭാസതീർത്ഥത്തിൽ വെച്ച് 8 കന്യകമാരെ ബ്രാഹ്മണർക്ക് വിവാഹം ചെയ്തുകൊടുത്തു. ഭാരുകഛരത്തിലും ദാസപുരത്തും ഗോവ ർദ്ധനത്തിലും സോർപ്പാരകത്തിലും ചതുര ത്തിലുള്ള അങ്കണത്തോടുകൂടിയ സത്രവും വിശ്രമസ്തലവും കിണറുകളും കുളങ്ങളും തോട്ടങ്ങളും കൊടുത്തു. ഇബാനദീതീരത്ത് സൌജന്യമായ കടത്തും കടത്തുവഞ്ചിയും കൊടുത്തു. പാരദ, ദാമന, താപി, കരബേണ, ദാഹനുകനദീതാരങ്ങളിലും കടത്തും കടത്തു വഞ്ചിയും സൌജന്യമായി കൊടുത്തു. ഈ നദികളുടെ ഇരുകരകളിലും സത്രങ്ങളും ശാലകളും ജലം വിതരണം ചെയ്യാനുള്ള സംവിധാനവും ഉണ്ടാക്കി. നാനംഗോളയിൽ

(ഗ്രാമം) 32000 തെങ്ങിൻ തടികൾ ചരക
ന്മാരുടെ സഭാസമ്മേളനത്തിനു കൊടുത്തു.
പിണ്ഡീതകവാടം, ഗോവർദ്ധനം, സുവർണ്ണമു
ഖം, രാമതീർത്ഥം (സോപാരക), ഗോവർദ്ധന
ത്തിലെ ത്രിരശ്മിമല, ഇവയിലെല്ലാം ചരക
ന്മാരുടെ സഭ കൂടി. ഗുഹകളും അതിലെ
മുറികളും ഉണ്ടാക്കിച്ചു. രാജാഞ്ജയാൽ
ഉത്തമഭദ്രന്മാരുുടെ മുഖ്യനെ , ചാതുർമാസ്യ
കാലത്തെ മഴക്കാലത്ത് തടവിലിട്ട മലയരിൽ
നിന്ന് രക്ഷിച്ചു. എന്റെ വരവു കേട്ടതും മല
യന്മാർ ഓടി രക്ഷപ്പെട്ടു. ഉത്തമഭദ്രന്റെ യോ
ദ്ധാക്കൾ അവരെ തടവുകാരാക്കി. പിന്നീട്
ഞാൻ പൊക്ഷാരാ തടാകങ്ങളിലെത്തി സ്നാ
നം ചെയ്ത് 3000 പശുക്കളേയും ഒരു
ഗ്രാമവും ദാനം ചെയ്തു. വാരാഹീപുത്രനായ
അശ്വഭൂതിബ്രാഹ്മണനിൽ നിന്ന് വാങ്ങിയ
(4000 കാർഷാപണത്തിന്) അദ്ദേഹത്തിന്റെ
അഛന്റെ വയലും ദാനം ചെയ്തു. ഇതിന്റെ
വടക്കുപടിഞ്ഞാറെ അതിർത്തി നഗരാതി
ർത്തിയാണ്. ഇതിൽനിന്ന് ഭേദഭാവന കൂടാ
തെ എന്റെ ഗുഹകളിൽ താമസിക്കുന്ന എല്ലാ
വർക്കും ഭക്ഷണം ലഭിക്കുന്നതാണ്. ചരക
ന്മാർ സഞ്ചരിക്കുന്ന വൈദ്യന്മാരാണ്. യജു
ർവ്വേദത്തിന്റെ ചരകശാഖ പഠിക്കുന്ന ബ്രാഹ്മ
ണരും വൈദ്യം പഠിക്കുന്ന ബൌദ്ധ,ജൈനമു
നിമാരും ഇതിൽപെടും. 32 തെങ്ങിന്റെ
വിലയാവണം തെങ്ങിൻതടിയാവില്ല കൊടു

ത്തത്. (1000 നാണ്യം) നാനംഗോളയിലും ചിക്കലപത്രയിലും 8000 വീതം നാളികേരമൂലം (തെങ്ങിൻവേര്) എന്തിനാണ് കൊടുക്കുന്നത്. വൈദ്യശാസ്ത്രത്തില് ചരകന്മാർക്ക് ഉപയോഗിക്കാനാവണം അത്.

പ്ലേറ്റ് 11 ഗുഹ 10 വരാന്ത ഇടത്തെ മുറിയുടെ വാതിൽപ്പാളിമേൽ 106

സിദ്ധം രാംണോ ക്ഷഹരാതസ ക്ഷത്രപസ നഹാപനസ ധഹിതു ദിനികപുത്രസ ഉഷവദത്തസ കുഡുംബിനിയ ദക്കമിത്രായ ദേയധമ്മം ഒവരകോ.

ദീനികപുത്രനായ ഉഷഭദത്തന്റെ ഭാര്യയും ക്ഷഹരത ക്ഷത്കപ രാജാവ് നഹാപനന്റെ മകളുമായ ദക്കമിത്ര (ദക്ഷമിത്ര) ഈ മുറി ദാനം ചെയ്തു

പ്ലേറ്റ് 12 ഇതിന് നേരെ താഴെയുള്ള ലിഖിതം.

42ആം വർഷം വൈശാഖമാസത്തിൽ ദീനികപുത്രനും കഹരതക്ഷത്രുരാജാ നഹാപനന്റെ ജാമാതാവുമായ ഉഷഭദത്തൻ ഈ ഗുഹ സംഘത്തിനു ദാനം ചെയ്തു. 3000 കാർഷാപണം ഈ ഗുഹയില് വസിക്കുന്ന സംഘത്തിലെ എല്ലാ അംഗങ്ങൾക്കും ഭേദഭാവന കൂടാതെ വസ്ത്രം , കുശാനം (പുറംജീവിതം) ഇവക്ക് ലഭിക്കാവുന്ന വിധം ശാശ്വതമായി,

കൊടുത്തു. 2000 കാർഷാപണം ഗോവദ്ധന ത്തിലേ വ്യാപാരിസംഘത്തിനെ ഏല്പ്പിച്ചു നെയ്ത്തുവ്യാപാരിസംഘത്തിന് 1 പ്രതികം നൂറിന് മാസം പലിശ കിട്ടും വിധം 2000 , 1000 മറ്റൊരു നെയ്ത്തുവ്യാപാരിസംഘത്തിന് മാസം നൂറിന് ഒരു പതികത്തിന്റെ മുക്കാ ൽഭാഗം പലിശക്ക് ഏൽപ്പിച്ചു. പലിശ മാത്ര മാണ് ഉപ.ോഗിക്കുന്നത്. മുതൽ തിരിച്ചു കൊടുക്കേണ്ടതില്ല. 2000 വസ്ത്രത്തിനുള്ള തുകയാണ്. ഗുഹയിലെ 20 സന്യാസിമാരും അതിൽ നിന്ന് 12 കാർഷാപണം വസ്ത്രത്തി നായി സ്വീകരിക്കാം. 1000 കാർഷാപണം കുശാനത്തിനുള്ളതാണ്. കാപുരം ജില്ലയിലെ ചിക്കലപത്രഗ്രാമത്തിൽ 8000 നാളികേരത്തെ കൊടുത്തു. ഇതെല്ലാം നഗരകാര്യാലയത്തിൽ രേഖപ്പെടുത്തി. റെക്കോഡ് കാര്യാലയത്തിലും പതിവലുസരിച്ച് രേഖപ്പെടുത്തി. മുമ്പ് 41ആം വർഷത്തിലെ കാർത്തിക ശുക്ലപഞ്ചദശിക്ക് കൊടുത്തതിനെ 45ആം വർഷം ഈശ്വരന്മാ ർക്കും ബ്രാഹ്മണർക്കും ലഭിക്കുന്ന വിധം തീരുമാനിച്ചു. ഇത് 70000 കാർഷാപണമാണ്. ഓരോ 35ഉം ഒരു സുവർണ്ണമാണ്. അങ്ങനെ മൂലധനം 2000 സുവർണ്ണം. ഇതും പതിവു പോലെ രേഖപ്പെടുത്തി.

കുശാനപദം വളരെ വിവാദങ്ങളുണ്ടാക്കി യിട്ടുണ്ട്. പുറംചിലവ് എന്ന അർത്ഥത്തി

ലാണ് ഇവിടെ ഉപോഗിക്കുന്നത്. കുശാനന്മാർ പുറത്തുനിന്ന് വന്നവരാണെന്ന അഭിപ്രായം ഇതിൽനിന്നാവണം ഉണ്ടായത്. ഭഗവാൻലാൽ വേദത്തിലെ കൃശാനപദമാണ് ഇവിടെ പ്രാകൃതമായി കുശാനമെന്ന് പറയുന്നതെന്ന് കരുതുന്നു. കുശാനമെന്നത് കാൻഹേരിയിലെ പല ലിഖിതങ്ങളിലും മാസം തോറും കൊടുക്കുന്ന ഒരു അലവൻസ് (സ്റ്റൈപ്പെന്റ്) എന്ന അർത്ഥത്തിലാണ്. പുറത്തുപോകുമ്പോ ഉുള്ള ഭക്ഷണം യാത്ര മുതലായവക്കുള്ള വാർഷിക ചെലവാകാം ഇത്. ഭിക്ഷുക്കൾ ഭിക്ഷ കൊണ്ട് ജീവിക്കുന്നവരാകയാൽ ഇത് വളരെ കുറച്ചേ വേണ്ടിവരികയുള്ളു. വർഷത്തിൽ ഏതു മാസമാണ് ഈ അലവൻസ് കൊടുക്കുന്നതെന്ന് കാൻഹേരി ലിഖിതങ്ങളിലില്ല. പലതിലും ഋതുകാലങ്ങളിലെന്ന് പറയുന്നുണ്ട്. കുശാനമൂലം, ചീവരിക ഇവ ഒരേ അർത്ഥത്തിൽ പ്രയോഗിക്കുന്നതിനാല് വർഷകാലത്തേക്ക് ആകാനാണ് സാദ്ധ്യത എന്ന് കരുതുന്നു. ആഷാഢത്തിലാണ് വാർഷികധ്യാനാരംഭം. അക്കാലത്താണ് പുതിയ ഉത്തരീയം ധരിക്കുക.

(12 കാർഷാപണം വെച്ച് 20 ഭിക്ഷുക്കൾക്ക് 240 കാർഷാപണം വേണം. )

ഉഷഭദത്തന്റെ മറ്റൊരു ലിഖിതത്തിൽ അദ്ദേഹത്തെ ശകനെന്ന് വിളിക്കുന്നു. 100000 വിശുദ്ധബ്രാഹ്മണർക്കാണ് അദ്ദേഹം അതിൽ

ശാശ്വതമായ ദാനം ചെയ്യുന്നത്. കേകപുരത്തി ലെ (കേകയ) ദഹനൂക, ചെച്ചിന്നയിലും, അനുഗമി, ഉജ്ജെനി, ശാഖ ഇവിടങ്ങളിലുമാ ണ് ഇത്. 3000000 പശുക്കളും 16 ഗ്രാമങ്ങ ളും ബ്രാഹ്മണർക്ക് ദാനം ചെയ്തു. ചൈത്രശു ക്ലപക്ഷപഞ്ചദശിക്കാമ്, ഈ ദാനവും ബർണ്ണാ സനദിയിലെ തീർത്ഥദാനവും ചെയ്തത്. ഇതി ലെ പല അക്ഷരങ്ങളും നഷ്ടപ്പെട്ടിരിക്കുന്നു. സുവർണ്ണതീർത്ഥമെന്ന് കാണുന്നത് ബർണാസാ നദീതീരത്തെ തീർത്ഥമാണോ എന്ന് നിർണ്ണയി ക്കാവതല്ല. (അതോ സുവർണ്ണരേഖാതീരത്തെ തീർത്ഥമോ) നേത്യക എന്നത് സംസ്കൃതത്തി ലെ നൈത്യക ആണെന്നും ദൈനന്ദിനആചാര ങ്ങൾക്കാണെന്നും ബ്യൂഹ്ലർ പല സ്ഥലങ്ങളി ലുള്ള ബ്രാഹ്മണർക്കാണ് ഉഷഭദത്തന്റെ ഈ ദാനം.തുടർച്ചയായി പല സ്ഥലത്തും ഉള്ള ജോലികളും ആചാരാദികളുമാണ് ഇത്തരം ദാനം പോഷിപ്പിക്കുന്നത്.

പ്ലേറ്റ് 14 (ക്ഷത്രപ) നേരത്തേ കണ്ട ലിഖിത ത്തിനു താഴെ. .................ഗവതാ ബ്രാഹ്മണാ.....സഹസ്രാനി പഞ്ചാസം........... 50000,,,,,മാസായ തീർത്ഥേ ............ദേയ ന ജപ

പ്ലേറ്റ് 15 (ക്ഷത്രപ) ഗുഹ 12 സഭയുടെ ഇട ത്തേ ചുമരിൽ

സിദ്ധം രാജ്ന മാദരീപുത്രസ്യ ശിവദത്ത ആഭീരപുത്രസ്യ ആഭീരസി ഈശ്വരസേനസ്യ

സംവത്സരേ നവമ മഹാപക്കേ ചോതേ 4 ദിവസ ത്രയോദശ 13 യ പൂവയ ശാകാഗ്നിവർമ്മണാ ദുഹിതാ ഗണപക രേഭിലസ്യ ഭാര്യായാ ഗണപകസ്യ വിശ്വ വർമ്മസ്യ ത്ര ശാകനീകയാ ഉപാസികായാ വിഷ്മുദത്തായാ സർവ്വസത്വഹിതസുഖാർത്ഥം ത്രൈരശ്മിപർവ്വതവിഹാരവാസ്തവ്യസ്യ ചതുർദിസ ഭിക്കുസംഘസ്യ ഗ്യാനഭേഷജാ ർത്ഥം അ്ഷയനീവി പ്രയുക്ത...വസ്ത വ്യസു ആഗതാഗമത്സു ശ്രേണിഷു യത കുളരിക ശ്രേണ്യാ ഹസ്തേ കാർഷാപണസഹസ്ര 1000 എ്ദയംത്രികശ്രേണ്യാ സഹസ്രാണി ദ്വേ... ന്യാ ശതാനി പഞ്ച 500 തിലപിഷകാസ്രേണ....എ്തേ കാർഷാപണാ ചതാലേന..

മാതരീപുത്ര ആഭീരപുത്ര ശിവദത്തന്റെ പുത്ര നായ ആഭീരരാജാവ് ഈശ്വരവർമ്മന്റെ 9ആം വർഷത്തിൽ വേനലിലെ നാലാം പക്ഷത്തിലെ 13ആം തിഥി ഗണപാക വിശ്വവർമ്മന്റെ അമ്മയും ഗണപാക രേഭിലന്റെ പത്നിയും ശക അഗ്നിവർമ്മന്റെ മകളുമായ ശകിനി വിഷ്ണുദത്ത എന്ന ശിഷ്യ സർവ്വർക്കും സുഖം വരണം എന്ന സങ്കൽപ്പത്തോടെ ത്രിരശ്മിയിലെ ഗുഹകളിലുള്ള ഭിക്ഷുക്കൾക്ക് ഭേഷജം നൽകാനായി ശാശ്വതമായ ഒരു നിക്ഷേപം ഗോവർദ്ധനത്തിലെ ശ്രേണികളെ ഏൽപ്പിച്ചു. കുളരികത്തിലെ ശ്രേണിക്ക് 1000

കാർഷാപണം , ഒദയന്ത്രികശ്രേണിക്ക് 2000 കാർഷാപണം, ..........ശ്രേണിക്ക് 500, തൈലമു ണ്ടാക്കുന്നവരുടെ ശ്രേണിക്ക് ...........ഈ കാർഷാപണം............

ഗണപക്ക ഗണത്തെ സംരക്ഷിക്കുന്നവനാണ്. ഗണം സൈന്യത്തിന്റെ ഒരു വിഭാഗം. അഥവാ ഒരു വിഭാഗത്തിന്റെ മുഖ്യൻ. ഗണപതി. കുളാരിക കളരികയാണ്. അവിടെ വിദ്യാ ഭ്യാസവും ശരീരസംരക്ഷണത്തിനുള്ള മുറ കളും പഠിപ്പിക്കുന്നു. ഒദയന്ത്രിക എന്നത് യന്ത്രം ഉപയോഗിച്ചുള്ള ചികിത്സ അഥവാ സർജ്ജറി ആവണം. തൈലം ആയുർവ്വേദമരു ന്നുകൾക്കും കളരിക്കും വേണം അതാണ് അവർക്ക് പ്രത്യേകം പണം നീക്കിവെക്കുന്ന ത്. ഗോവർദ്ധനത്തിലെ വിദ്യാലയം അതോ ടനുബന്ധിച്ച് ഔഷധശാലയും ആശുപത്രിയും കൂടി ഉള്ളതാണെന്ന് മനസ്സിലാവുന്നു. ഈ സ്ഥാപനം നടത്തുന്നതും അതിനുല്ള ധനം കൊടുക്കുന്നതും വിഷ്ണുദത്താ എന്ന സ്ത്രീയാണ് .

പ്ലേറ്റ് 16 ഗുഹ 11 വരാന്തയുടെ പിന്നിലെ ചുമർ വാതിലിന് വലത്തുവശം

സിദ്ദം ശിവമിതലേഖകപുതസ രാമംണകസ ലേനം ദേയധമ്മം ലേഖകനായ ശിവമിത്രന്റെ മകൻ രാമണകൻ ധർമ്മദാനം ചെയ്ത ഗുഹ.

പ്ലേറ്റ് 17 ഗുഹ 12 വരാന്തയുടം പിന്നിലെ ചുമർ

വെലിദാതപുതസ നേകമസ രാമണകസ ചാകലേപകീയസ ലേനെ ദേയധമ്മം ചതുദ്ദിസസ ഭിക്കുസംഘസ നിയാതിയം ദത്ത ച നേന അക്കയനീവി കാഹാപണസത 100 സംഘസ ഹാത്തേ ഏ്യതേ വസവുതസ പവൈതസ ചിവരികം ദാതവം ബാരസകം

ഛരാകലേപത്തിൽനിന്നുള്ള വേലിദത്തന്റെ പുത്രൻ രാമണകൻ എന്ന വ്യാപാരി ഭിക്ഷുസംഘത്തിനു കൊടുത്ത ഗുഹ. ശാശ്വതമായ ഒരു തുക 100 കാർഷാപണം സംഘത്തിനു കൊടുത്തു. ഇതിലെ 12 കാർഷാപണം വസ്ത്രത്തിനായി ഒന്നുകിൽ പലിശയായോ അല്ലെങ്കിൽ 100 കാർഷാപണം മൂലധനമായോ , ചീവരകത്തിനുള്ള പണമായി കൊടുക്കണം.

പ്ലേററ് 18 ഗുഹ 17 വരാന്തയുടെ പിന്നിലെ ചുമർ സിദ്ധം ഓതരാഹസ ദാത്താമിതിയഹസ യോനകസ ധമ്മദേവപുതസ ഈദ്രാഗ്നിദത്തസ ധമ്മാത്മനാ ഇമം ലേനം പവതേ തിരംനുംഹി ഖാനിതം അഭന്തരം ച ലേനസ ചേതീയഗാരോ പോധിയോ ച മാതാപിതരോ ഉദിസ ഇമ ലേന കാരിതം സവബുദ്ധപൂജായ

ചതുദിസാര ഭിക്കുസംഘസ നിയാതിതം സഹ പുതേന ധമ്മരക്ഷിതേന

യവന ധർമ്മദേവന്റെ പുത്രൻ ഇന്ദ്രാഗ്നിദ ത്തൻ വടക്കുള്ള ദത്താമിത്രി നിന്ന് ഉള്ളവനാ ണ്. അദ്ദേഹം ധർമ്മത്താൽ പ്രചോദിതനായി തിരൻഹു മലയിൽ ഗുഹയും ഗുഹക്കകത്ത് മുറികളും ചൈത്യഗൃഹങ്ങളും പണിയിച്ചു. മാതാപിതാക്കളുടെ പുണ്യത്തിനായി ഈ ഗുഹ എല്ലാ ബുദ്ദന്മാരുടേയും ആദരവിനായി ഭിക്ഷുസംഘത്തിന് സമർപ്പിച്ചു. തന്റെ മകൻ ധർമ്മരക്ഷിതനോടുകൂടി ദാനം നിർവ്വഹിച്ചു. ഔത്തരീഹ എന്ന് പാണിനി ഉത്തരഭാരതത്തി ലേയും അതിനപ്പുറത്തുള്ള രാജ്യങ്ങളിലേയും ജനതയെ പറയുന്നു. ദത്താമിത്രി ഭാരതത്തി നു വടക്കുഭാഗത്തുള്ള സ്ഥലമാണോ. അര ക്കോസിയയിലെ ദമിത്രിയാസിനോട് ഇതിനു സാമ്യമുണ്ടോ ദമിത്രിയാസ് ഒരു വ്യക്തിയും ദത്താമിതി രാജ്യവുമാകയാൽ അതിന് സാദ്ധ്യതയുണ്ടോ. യവനനെന്ന് ഇന്ദ്രാഗ്നിദത്ത നെ പറയുന്നുണ്ട്. ഇദ്ദേഹം ബൌദ്ധമതം സ്വീകരിച്ച് ഭിക്ഷുക്കൾക്ക് ഗുഹ നിർമ്മിച്ചു കൊടുത്തതാണോ. ചൈത്യഗൃഹം ഒരു സഭാ തലവും അറ്റത്ത് സ്തൂപമുള്ളതുമാണ്. ഇവ സാധാരണ സ്ഥാപിക്കുന്നത് ഒരു കൾട്ടിന്റെ കേന്ദ്രസ്ഥാനത്താണ്. (കൂട ലിഖിതം നോക്കുക)

പ്ലേറ്റ് 19 (ക്ഷത്രപ) ഗുഹ 18 വലത്തെ വരി തൂണുകളിലെ 5, 6 തൂണുകളിൽ

രായമച്ച അരഹലയസ ചലിസിലനകസ ദുഹുതൂയ മഹാഹകുസിരിയ ഭാട്ടപാലികായ രായമച്ചസ അഗിയതനകസ ഭണ്ഡാഗാരികയസ ഭാരിയായ പനനകമാതുയ ചേതീയഗരം പവതേ തിരൻഹുമി നിത്തപപിത

മഹാഹകുസിരിയുടെ പൌത്രിയും ചലിസി ലാനയിലെ രാജോദ്യോഗസ്ഥൻ അരഹലയന്റെ മകളും ഭണ്ഡാരം സൂക്ഷിപ്പുകാരനായ രാജോ ദ്യോഗസ്ഥൻ അഗിയതനകന്റെ ഭാര്യയും കപനനകന്റെ അമ്മയുമായ ഭട്ടപാലിക ഈ ചൈത്യഗൃഹം തിരംന്ഹു മലയ്ൽ നിർമ്മിച്ച് കൊടുത്തു.

നക്ക അഥവാ നാക എന്നത് ചലിസിലനക, കപനനക ഇവയിൽ കാണുന്നു. നാഗവംശമാ വാം. (നക്കൻ തമിഴിൽ നാഗനാണ്). ദാനകർത്താവായ സ്ത്രീ തന്റെ അഛൻ, ഭർത്താവ്, മകൻ ഇവരുടെ പേരു കൂടാതെ സ്വന്തം നിലയിലുള്ള പദവിയും വഹിക്കുന്നു. ഭാട്ടന്മാരുടെ പാലിക (രക്ഷിതാവ്) ആണ്. മഹാഹകുശിരി , നാനാഘട്ട് ലിഖിതത്തിലെ കുമാര ഹകസിരി ആണെന്ന് അഭിപ്രായമു ണ്ട്. ചൈത്യഗൃഹം അലങ്കരിച്ച് ദാനം ചെയ്യുകയാണ് ഭാട്ടപാലിക ചെയ്തതെന്നും അതിന്നുമുമ്പുതന്നെ അത് നിർമ്മിച്ചിരുന്നു

എന്നും അടുത്തുവരുന്ന ലിഖിതം കാണിക്കുന്നു.

പ്ലേറ്റ് 20 (ക്ഷത്രപ) ഗുഹ 18 വാതിലിനു മുകളിൽ

നാസികകണം ദംഭീകഗമസ ദാനം.
നാസികഗണം അഥവാ ജനതയുടെ ധംഭീകഗ്രാമദാനം.നാസികഗ്രാമത്തിലെ ജനമാണ് ഗ്രാമദാനം ചെയ്യുന്നതെന്നത് ശ്രദ്ധേയം.

പ്ലേറ്റ് 21 (ക്ഷത്രപ) ഗുഹ 18
യക്ഷശിൽപ്പത്തിനു മേലെ. യക്ഷനും ചുറ്റുമുള്ള വേദികയും നാദാശിരി പണിയിച്ചത്.

പ്ലേറ്റ് 22 (ക്ഷത്രപ)ഗുഹ 19 വലത്തെ ജനലിന്റെ മുകളിൽ

സദവാഹനകുലേ കൻഹേ രാജിനി
നാസികകേന സമനേന മഹാമതേന ലേന
കാരീത . ശതവാഹനകുലത്തിലെ കണ്ണന്റെ (കൃഷ്ണ)രാജ്യത്തിലെ നാസികഗണത്തിലെ ശ്രമണന്മാരുടെ മഹാമാത്യനാൽ ചെയ്യപ്പെട്ടത്.

പ്ലേറ്റ് 23 ഗുഹ 20 അവസാനത്തെ മുറിയുടെ വാതിലിൽ

ദേയധമ്മോ യം ഉപാസികായാ മമ്മായാ
ലയനം ഉപാസികയായ മമ്മ ചെയ്ത
ദാനധർമ്മം.

പ്ലേറ്റ് 24 (ക്ഷത്രപ) ഗുഹ 20 വരാന്തയുടെ വിന്നിലെ ചുമരിൽ

സിദ്ധം രാണോ ഗോതമിപുതസ സാമി ശിരിയാനാശതകണിസ സംവച്ചരേ സത്തമേ 7 ഹേമതാന പക്കേ തതീയേ 3 ദിവസേ പതമേ കോസികസ മഹാസേനാപതിസ ഭവഗോപസ ഭരിജായ മഹാസേനാപതിനിയ വാസുയ ലേന ബോപകിയതിസുജമാന അപയവസിത സമാനേ ബഹുകാനി വരിസാനി ഉകുതേ പയവസാന നിതേ ചതുദിസ ച ഭിക്കുസഗസ ആവാസോ ദത്തോ തി.

ഹേമന്തത്തിലെ മൂന്നാം പക്ഷം പ്രഥമദിനം ഗൌതമിപുത്ര,ശ്രീയാനശതകർണ്ണി, മഹാസേനാ പതി വാസു, മഹാസേനാപതി കൌശികഗോ ത്രത്തിലെ ഭവഗോപന്റെ പത്നി എന്നിവർ ഈ ഗുഹ നിർമ്മാണം പൂർത്തിയാക്കി, ഭി ക്ഷുസംഘത്തിന് സമർപ്പിച്ചു. ഈ ഗുഹ വ ളരെ കാലം മുമ്പ് ബോപകി എന്ന സന്യാസി നിർമ്മാണം തുടങ്ങി പണി പൂർത്തിയാവാ തെ കിടക്കുകയായിരുന്നു. ഉകുതേ എന്ന പദം ഉത്കൃതമെന്നാണ് വായിക്കേണ്ടത്. ഉത്ഖനനം എമന്നാണ് അർത്ഥം വരിക. നിർമ്മാണം എന്നതിനേക്കാൾ, ഉത്ഖനനം ആരംഭിച്ച് വളരെ കാലമായി എന്നാണ് ഉചിതമായ വായന.

പ്ലേറ്റ് 25 ഗുഹ 23ന് അപ്പുറം പണി പൂർത്തിയാക്കാത്ത ഗുഹയുടെ മുമ്പിലെ വാതിൽക്കൽ. സിദ്ധം റാണോ വാസിതിപുതസ സാമിശിരിപുലുമായിസ സംവച്ഛരേ 2 ഹേമന്തപക്കേ 4 ദിവസേ 8 ഏതിയ പൂവയ കുടുംബികേന ധനമേന ഇന കാരിതം സഹ മ.......പിതുഹി സഹ........ഹേമന്തത്തിലെ നാലാം പക്ഷത്തിലെ 8ആം ദിനം (അഷ്ടമി) വാസിതിപുത്ര ശിരിപുലുമായിയുടെ 2ആം വർഷം കുടുംബി ധനമൻ തന്റെ മാതാപിതാക്കളോടും (ഭഗിനിയോടും) കൂടി ഈ ഗുഹ നിർമ്മിച്ചു.

പ്ലേറ്റ് 26 ഗുഹ 24ന്റെ പിന്നിലെ ചുമരിൽ സിദ്ദം ശകസ ധാമചികസ ലേഖകസ വുധികസ വിഷ്മുദത്തപുതസ ദശപുരവാതവസ ലേന പോധിയോ ച ദോ 2 അതോ ഏക പോധി യാ അപരധ സ മേ മാതാ...തരോ ഉദിസ

ദാസപുരവാസിയായ വിഷ്ണുദത്തന്റെ പുത്രനായ ശക ധാമചിക വുധികൻ ഈ ഗുഹയും 2 മുറികളും നിർമ്മിച്ചു. ഇതിലെ ചെറിയ വാതിലോടു കൂടിയ മുറി എന്റെ മാതാപിതാക്കളുടെ വകയാണ്.

പ്ലേറ്റ് 27 ഗുഹ 24ന്റെ വലത്തുഭാഗത്തുള്ള 2 മുറികളിൽ ഒന്നിൽ. സിദ്ധം ശകസ

ധാമശ്ചികസ ലേഖകസ വുധികസ പോധി ഇത് ശക ദാമശ്ചിക വുധികന്റെ ദാനം.

## അർജ്ജുനവർമ്മന്റെധാർ പ്രശസ്തി മദനന്റെ . പാരിജാതമഞ്ജരിനാടകം

മാളവത്തിലെ പരമാരരാജാക്കന്മാരുടെ പഴയ തലസ്ഥാനമാണ് ധാർ. നവംബർ 1903 ൽ അന്നത്തെ വിദ്യാഭ്യാസസുപ്രന്റ് കെ കെ ലെലെ , അവിടത്തെ ഭോജശാലയിലെ (കമൽ മൌല മോസ്ക്) കറുത്തശിലയിൽ കണ്ട സംസ്കൃതലിഖിതം അയച്ചുകൊടുത്തു. പ്രധാനമിഹിരബിന്റെ വടക്കേ ചുമരിലാണ് ഇത് പതിച്ചിരുന്നത്. 1903ൽ സ്ലാബ് പുറത്തെടുത്ത് മോസ്കിൽ തന്നെ ഫ്രെയിം ചെയ്ത് വെച്ചു. ഹുൾട്ട്സ് മാർഷലിനോട് അഭ്യർത്ഥിച്ച പ്രകാരം വോഗലും കസൻസും ചേർന്ന് 82 വരിയുള്ള സംസ്കൃതലിഖിതം അയച്ചുകൊടുത്തു. ചില വരികളൊഴികെ മറ്റെല്ലാം വായിക്കാവുന്ന നിലയിലായിരുന്നു. പഴയ നാഗരിലിപി. പഴയ ബ്രാഹ്മിയിലെ ഈ മൂന്ന് കുത്തുകളാണ്. ഇവിടെ മുകളിലെ രണ്ട് കുത്ത് രണ്ട് വൃത്തവും താഴെയുള്ളത് ഒരു രേഖയോടുകൂടിയതുമാണ്. ഇന്ദ്രനീലം മന്ദഭൈനീം മുതലായവയിൽ ഇത് വ്യത്യസ്ത

മാണ്. ബ്രാഹ്മിയും നാഗരിയും ഒരേ ഭാഷയു ടെ വികാസത്തിലുള്ള വ്യത്യസ്തഘട്ടം മാത്ര മാണെന്ന് ഇത് സൂചിപ്പിക്കുന്നു. സംസ്കൃത ത്തോടൊപ്പം പ്രാകൃതഭാഷയും ഇതിലുണ്ട് 76 ശ്ലോകം. ബാക്കി ഗദ്യം. പാരിജാതമഞ്ജരി അഥവാ വിജയശ്രീ എന്ന നാടികയുടെ ( 4 അങ്കം ഉള്ള ഡ്രാമ) ആദ്യത്തെ 2 അങ്കമാണ് ലിഖിതം. ഇത് അന്ന് വരെ കണ്ടെത്തിയിരു ന്നില്ല. രചയിതാവ് രാജഗുരു മദനനാണ്. ഇദ്ദേഹത്തിന്റെ വംശം ഗൌഡദേശത്തുനിന്ന് (ബംഗാൾ)വന്നവരാണ്. ഗംഗാധരന്റെ പിൻത ലമുറക്കാരാണ്. ആദ്യമായി ഇത് അരങ്ങേറി യത് ധാരാനഗരത്തിലെ വസന്തോത്സവത്തിനാ ണ്. (ചൈരത്പകൃഷ്ണപക്ഷപ്രഥമക്ക് . ചൈ ത്രോത്സവം)

തുടക്കം പറയുന്നത്, ഈ രണ്ട് ശിലകളിൽ കർണ്ണങ്ങളാൽ അറിയപ്പെടേണ്ട ശക്തിയെ പ്രയാസപ്പെട്ട് എഴുതിയിരിക്കയാണ്. അർജ്ജു നരൂപത്തിൽ അവതരിച്ച ഭോജന്റെ മഹത്വം. ഇതിൽ ഒന്നേ കിട്ടിയിട്ടുള്ളു. മറ്റേ ശിലയിലാ വാം 3, 4 അങ്കങ്ങൾ. അവസാനവരി (76) ഈ പ്രശസ്തി പ്രസിദ്ധരൂപകാര(ശിൽപ്പി) ശിഹാകന്റെ മകൻ ശിൽപ്പി രാമദേവനാണ് രേഖപ്പെടുത്തിയത് എന്നാണ്. പ്രശസ്തി

പരമാര അർജ്ജുനന്റെയാണ്. സാർവ്വഭൌമ ഭോജന്റെ പിൻഗാമിയായ അദ്ദേഹത്തെ ഭോ ജന്റെ പുരരവതാരമെന്ന് വിളിക്കുന്നു. 3ആം ശ്ലോകം ഭോജദേവനെ ശ്രീകൃഷ്ണനോടും അർജ്ജുനനോടും തുല്യനെന്നും പറയുന്നു. കൃഷ്ണൻ വിജയിയാണ്. കൃഷ്ണനെപ്പോലെ അർജ്ജുനന്◌ു◌ം.ഭോജദേവനും അസ്ത്രങ്ങളാൽ ശത്രുക്കളെ ജയിച്ച് അവരെപ്പോലെ പ്രജകളെ സംരക്ഷിച്ചു. രഥമേറി വളരെക്കാലമായി ആശിച്ചുകൊണ്ടിരുന്ന ഗാംഗേയന്റെ പരാജയം അവർ ഉറപ്പാക്കി. ഭീഷ്മനെയെന്നപോലെ പരമാര ഭോജനും ഗാംഗേയനെന്ന രാജാവിനെ തോൽപ്പിച്ചത് സൂചിപ്പിക്കുന്നു. 11ആം നൂറ്റാ ണ്ടിന്റെ ആദ്യപകുതിയിലാണ് ഭോജദേവൻ ജീവിച്ചത്. അതിനാൽ അ്ക്കാലത്ത് ജീവിച്ച കാലചൂരി ത്രിപുരിയിലെ ഗാംഗേയനാവണം ഇത്. അർജ്ജുനവർമ്മനാണ് നാടികയിലെ നായകൻ അദ്ദേഹത്തെ ഒരിടത്ത് സുഭടപുത്ര നെന്ന് പറയുന്നു. എഡി 1211, 1213 , 1215 എന്നീ വർഷങ്ങളിലെ അദ്ദേഹത്തിന്റെ താമ്ര പത്രങ്ങൾ ലഭ്യമാണ്. ഇവയിൽ നാടിക രചി ച്ചത് അക്കാലത്താണെന്ന് തെളിവുമുണ്ട്. ആ ലിഖിതങ്ങളും രചിച്ചത് രാജഗുരു മദനനാണ്. അർജ്ജുനവർമ്മൻ ജയസിംഹനെ തോൽപ്പിച്ചി ട്ടുണ്ട്. നാടികയിൽ അത് ഗുർജ്ജരരാജാവാ

ണ്. (ചാലൂക്യ)സിദ്ധരാജാ എന്നായിരുന്നു ജയ സിംഹന്റെ അപരനാമം. (ജയന്തസിംഹ അഭി നവസിദ്ധരാജാ) .ബ്യൂലർ അർജ്ജുനദേവനും അദ്ദേഹത്തിനു മുമ്പ് അഛൻ സുഭടനും ഗുജ റാത്ത് ആക്രമിച്ചത് ഭീമദേവ 2 (അനാഹില പാതകത്തിലെ) അദ്ദേഹത്തിന്റെ മുൻഗാമി ജയസിംഹ ഇവരുടെ കാലത്താണ്.
നാടികയിൽ പർവ്വപർവ്വതതാഴ്വാരത്തിലെ അതിർത്തിദേശത്താണ് അർജ്ജുനനും ജയസിം ഹനും തമ്മിലുള്ള യുദ്ധം നടക്കുന്നത്, നാരാ യണനെന്നാണ് അർജ്ജുനസിംഹന്റെ മന്ത്രിയു ടെ നാമം. ത്രിവിധവീരചൂഡാമണി എന്നാണ് അർജ്ജുനനെ വിളിക്കുന്നത്. ഗ്രാന്റുകളിൽ ഇത് ത്രിവിധവീരനെന്നാണ്. അമരുകശതക ത്തിന്റെ ഭാഷ്യത്തിൽ ഇത് വീരചൂഡാമമി എന്നാണ്. രസികസഞ്ജീവനി എന്ന ഈ ഭാഷ്യം രചിച്ചിരിക്കുന്നത് ഭോജവംശത്തിന്റെ വിളക്കും സുഭടവർമ്മപുത്രനുമായ അർജ്ജുന വർമ്മനാണ്.

ഭാഷ്യത്തിലെ ആദ്യശ്ലോകത്തിൽ ഉപാദ്ധ്യായ മദനന്റെ (ബാലസരസ്വതി എന്ന് അപരനാമം) ശാർദ്ദൂലവിക്രീഢിതത്തിലുള്ള ശ്ലോകം അ ർജ്ജുനൻ ഉദ്ധരിക്കുന്നു. ആര്യാവൃത്തത്തി ലുള്ള ഒന്നും അനുഷ്ഠുപ്പിലുള്ള രണ്ടും

രാജഗുരു മദനന്റേതായി അദ്ദേഹം ഉദ്ധരി ച്ചിട്ടുണ്ട്. ഈ ഗുരുവായിരിക്കണം അമരു കശതകഭാഷ്യം രചിക്കാനും ശിഷ്യനെ സഹാ യിച്ചത്. വാക്പതിരാജനെന്ന് വിളിക്കുന്ന മുഞ്ജദേവനെന്ന പൂർവ്വികന്റെ ശ്ലോകങ്ങളും അർജ്ജുനൻ ഉദ്ധരിക്കുന്നു. ബാലസരസ്വതി മദനനെ കവിത പഠിപ്പിച്ചത് ജൈന ആശാധര നാണ്. ഇദ്ദേഹം അർജ്ജുനൻ, ദേവപാലൻ, ജൈതുംഗദേവ (ജയസിംഹ) ഇവരുടെ സമകാ ലികനായിരുന്നു. ധാരാനഗരത്തിനടുത്തുള്ള ചില സ്ഥലങ്ങളെ നാടിക പരാമർശിക്കുന്നു. സരസ്വതീക്ഷേത്രത്തിലാണ് ആദ്യം നാടിക വസന്തോത്സവത്തിന് അരങ്ങേറിയത്. ആദ്യ ത്തെ അങ്കം രാജധാനിയുടെ മാളികയിലാണ്. രണ്ടാമങ്കം പ്രമദോദ്യാനം അഥവാ ലീലോദ്യാ നത്തിലും. ഇത് നഗരത്തിനടുത്തുള്ള ധാരാഗി രി മേലാണ്. സൂത്രധാരനും നടിയും അർജ്ജുനവർമ്മനും വിദൂഷകൻ വിദഗ്ദധനും സർവ്വകലാരാജ്ഞിയും തോഴി കനകലേഖയും തോട്ടക്കാരൻ കുസുമാകരനും അദ്ദേഹത്തിന്റെ ബാര്യ വസന്തലീലയും നായിക പാരിജാതമ ഞ്ജരി എന്ന വിജയശ്രീയും ആണ് കഥാപാ ത്രങ്ങൾ. രാജാവും കുസുമാകരനും സംസ്കൃതം പറയുന്നു. മറ്റുള്ളവരെല്ലാം പ്രാകൃതശൌരസേനിയാണ്. ഗദ്യം ശൌരസേ

നിയും പദ്യം മഹാരഷ്ട്രിയുമാണ്. കവിവാക്യം (സ്റ്റേജിനു പിന്നിലുള്ളത്) പ്രാകൃതത്തിലാണ്. ആമുഖത്തിൽ സൂത്രധാരൻ നടിയോട് ജയസിംഹൻ ഓടിപ്പോയ ശേഷം അർജ്ജുനൻ ആനപ്പുറത്ത് ഇരിക്കവേ പാരിജാതപ്പൂങ്കുലകൾ അദ്ദേഹത്തിന്റെ മാറത്ത് വീണതായും അവ മനോഹരിയായ സ്ത്രീയായി പരിണമിച്ചതായും പറയുന്നു. അശരീരി ഇപ്രകാരം കേട്ടു. ധാരയിലെ രാജാവേ, ഈ സുന്ദരിയായ വിജയശ്രീയെ ആസ്വദിച്ച് ഭോജന് സമമായി തീരുക.

ചാലൂക്യരാജാവിന്റെ മകൾ ജയശ്രീയുടെ അവതാരമായിരുന്നു. തമാലവനത്തിലെ വൃക്ഷങ്ങളെ നനക്കുന്ന പിതാവിന്റെ അന്തപുരത്തിലെ സ്ത്രീകളുടെ കണ്ണീരിൽ തന്റെ മരണം കണ്ട അവൾ സ്വർദ്രുമമഞ്ജരിയായി മറഞ്ഞിരുന്നു. അവളാണ് ഇപ്പോൾ സ്വരൂപത്തിൽ പ്രത്യക്ഷമായത്. അവളെ സംരക്ഷിക്കാനായി രാജാവ് കുസുമാകരനേയും വസന്തലീലയേയും ഏൽപ്പിച്ചു. ധാരാഗിരി മലയിലെ മരതകമണ്ഡപത്തിൽ അവളെ വസന്തലീല സംരക്ഷിച്ചു. ആദ്യത്തെ അങ്കം വസന്തോത്സവം എന്നാണ് പേരിട്ടിരിക്കുന്നത്. രാജാവ് കൊട്ടാരത്തിന്റെ മാളികയിലിരുന്ന് രാജ്ഞിയോടും തോഴിയോടും വിദൂഷകനോടും കൂടി പ്രജകളുടെ വസന്തോത്സവം വീക്ഷിക്കുന്നു.

രണ്ടാം അങ്കം വിഷ്കംഭകത്തിൽ(തുടക്കം)
കുസുമാകരനും വസന്തലീലയും നായികാനാ
യകന്മാരുടെ പരസ്പരപ്രേമത്തെ മനസ്സിലാ
ക്കുന്നു. താടങ്കദർപ്പണം എന്നാണ് ഈ അങ്ക
ത്തിനുപേര്. ഉദ്യാനത്തിൽ മാവും വസന്ത
ലതയും കൂടി വിവാഹം രാജ്ഞി ഏർപ്പെ
ടുത്തിയതു കാണാൻ രാജാവും വിദൂഷകനും
ഉദ്യാനത്തിലെത്തുന്നു. വസന്തലീലയും നായി
കയും മരം മറഞ്ഞുനിന്ന് നോക്കുന്നു. വസന്ത
ലീല ചില്ലകൾ നീക്കി നായികാമുഖം രാജ്ഞി
യുടെ തോടയിൽ പ്രതിബിംബിപ്പിക്കുന്നു. രാ
ജാവിന്റെ സന്തോഷവും പരിഭ്രമവും രാജ്ഞി
യുടെ സംശയം വളർത്തുകയും അവളും
തോഴിയും പെട്ടെന്ന് പോവുകയും ചെയ്യുന്നു.
നായികയും വസന്തലീലയും പിന്മാറുന്നു.
വിദൂഷകന്റെ ഉപദേശപ്രകാരം രാജാവും
വിദൂഷകനും മരതകമണ്ഡപത്തിലേക്ക്
പോകുന്നു. തോടയും കൊണ്ട് വന്ന കനക
ലേഖ രാജ്ഞിയുടെ സന്ദേശം കൊണ്ട് രാജാ
വിനെ അലോസരപ്പെടുത്തുന്നു. പാരിജാതമ
ഞ്ജരിയെ തന്റെ പിന്നിലൊളിപ്പിക്കാനുള്ള
രാജാവിന്റെ ശ്രമം വിഫലമാവുന്നു. രാജാവ്
തന്റെ രാജ്ഞിയെ സമാധാനിപ്പിക്കാനായി
അവളെ വിട്ട് പോകുന്നു. ആത്മഹത്യ ചെയ്യാ
നായി പോകുന്ന നായികയെ വസന്തലീല
പിൻതുടരുന്നു.

ഇത് രത്നാവലി എന്ന പ്രസിദ്ധനാടകത്തെ അനുസ്മരിപ്പിക്കുന്നു. ഇതുപോലുള്ള നാടിക കളിൽ നിന്നാവണം മദനൻ ഇതിവൃത്തം സ്വീ കരിച്ചത്. ഇതിലെ കുന്തളരാജാവിന്റെ പുത്രി യായ രാജ്ഞി സർവ്വകല (ഹോയ്സല വീര വല്ലല 2 വിന്റെ മകൾ) അർജ്ജുനവർമ്മനെ പ്പോലെ ചരിത്രത്തിലുള്ള വ്യക്തിയാണ്. ഗുർജ്ജരദേശത്തെ പരാജിതനായ രാജാവിന്റെ മകളുമായി അർജ്ജുനവർമ്മന് തോന്നിയ പ്രേമം വിഷയമാക്കി രചിച്ചതാണ് നാടിക. വിക്രമാങ്കദേവചരിതത്തിലെ രാജാവും ചന്ദള ദേവിയും കൂടിയുള്ള പ്രേമവും ഇതുപോലെ യാണ്. ചരിത്രവും പ്രേമവും കൂടിയ കാവ്യ രൂപമാണ്, കൽഹണന്റെ രാജതരംഗിണി , ബിൽഹണൻ ഉണ്ടാക്കിയതല്ല നായികാനാമം എന്ന് തെളിയിക്കുന്നു. വിക്രമാദിത്യ 6 ന്റെ ഭാര്യമാരിലൊരാളായിരുന്നു ശന്തളാദേവി. സാങ്കൽപ്പികനായിക ആയിരുന്നില്ല. വിദ്യാനാ ഥന്റെ പ്രതാപരുദ്രീയത്തിലും ഇതുപോലെയാ ണ് കഥ.

## ഭൈരവ 2 കർക്കലലിഖിതം ശകം 1508

ലിഖിതം കാരകല എന്നാണ് കർക്കല എന്നല്ല പറയുന്നത്. ഉഡുപ്പി നിന്ന് 18 മൈൽ തെക്കു കിഴക്കാണ് ഇത്. മുദബിദരേ നിന്ന് 10 മൈൽ വടക്കുമാണ്. തെക്കേ കർണ്ണാടകജില്ലയിലെ

ഏറ്റവും വലിയ ജൈനകേന്ദ്രമാണ്. ഗോമതേ ശ്വരപ്രതിമയും ചതുർമ്മുഖബസ്തിയും അവിടെയാണ്. കര്ക്കാല ജൈനമഠത്തിനു എതിരേയാണ് ഈ ക്ഷേത്രം . ചെറിയ ഒരു കുന്നിന്മേലാണ്.(ചിക്കെബെട്ട) ഹിരിയങ്ങാടി (പെരിയങ്ങാടി) ഈ കർക്കാലനഗരത്തിന്റെ വ്യാപാരകേന്ദ്രമായിരുന്നു. അവിടെ ചില ബസ്തികളും മാനസ്തംഭമെന്ന ജൈനസ്തംഭ വുമുണ്ട്. മുദബിദുരേ,ശ്രാവണബലഗോള, ഹംച എന്നീ സ്ഥലങ്ങളിലുള്ളപോലെ കാർക്കാലയിലും ജൈനമഠത്തിന് സ്വന്തമായി മഠാധിപതി ഉണ്ട്. അദ്ദേഹത്തിന് ലളിതകീ ർത്തി എന്നാണ് ബിരുദം. കർക്കാലയിലും ചുറ്റുപാടുമുള്ള ജൈനക്ഷേത്രങ്ങളുടെ ട്രസ്റ്റി അദ്ദേഹമാണ്. ഹിരിയങ്ങാടിയിലുള്ള ഒരു ലിഖിതത്തിൽ അവിടെയുള്ള ദാനങ്ങളുടെ വിചാരകർത്താവാണ്. മലധാരി എന്ന് ചേർത്താണ് ലളിതകീർത്തിമാരെ വിളിക്കുക. അവർ കുന്ദകുന്ദ ശാഖയിലെ ഗുരുക്കന്മാരാ ണ്, പനശോക പരമ്പരയിലാണ്. കാലോഗ്ര ഗണത്തിലെ അംഗങ്ങളാണ്. ലളിതകീർത്തികൾ ദേശിഗണത്തിലാണ് പെടുന്നത്. ഒരുപക്ഷേ കാലോഗ്രഗണം ദേശീഗണത്തിലെ ഒരു വിഭാ ഗമാകാം. മൈസൂരിലെ ഹനസോഗേ ആണ് പനശോക.

കറുത്ത കരിങ്കല്ലുഫലകം ചതുർമുഖബസ്തി യുടെ ഗർഭഗൃഹത്തിന്റെ പടിഞ്ഞാറേ വാതി ൽക്കലാണ്. സ്ലാബിനു മുകളിൽ മണ്ഡപം, മൂന്ന് കുട, ഇരിക്കുന്ന ജൈനവിഗ്രഹം ഇവ കൊത്തിയിട്ടുണ്ട്. മണ്ഡപത്തിന് ഇരുവശവും ഓരോ വിളക്കുകാലുണ്ട്. അതിനപ്പുറം ഒരു വശം സൂര്യനും മറുവശം ചന്ദ്രക്കലയും. ചന്ദ്രനു താഴെ പാലുകുടിക്കുന്ന കുട്ടിയോടു കൂടിയ പശു. കാനറീസ് ലിപി. 8 സംസ്കൃത ശ്ലോകം , 4 ചെറിയ വാക്യം ഇവയുണ്ട്. 25 ചതുരമായി ഭാഗിച്ച് ഓരോ അക്ഷരം ഓരോന്നിലും എഴുതിയ വലിയ ചതുരവും ഉണ്ട്.

വീതരാഗനെ സ്തുതിച്ച് ആരംഭം. ശ്രീമദ് പര മഗംഭീര എന്നാണ് ആദ്യശ്ലോകം. സാധാരണ ജൈനലിഖിതങ്ങൾ അങ്ങനെയാണ് തുടങ്ങുക. ദോരബലിയിലെ തീർത്ഥങ്കരന്മാരേയും പൊം ബൂച്ചയിലെ പത്മാവതിയേയും ഭൈരവ (ഭൈ രവരശ)വോഡയാരെയും ഇമ്മട്ടി ഭൈരവരശ വോഡയാരെയും കീർത്തിക്കുന്നു. (ഭൈരവ 2. അമ്മയുടെ അമ്മാമൻ ഭൈരവ 2 )ലളിതകീ ർത്തിയുടെ നിർദ്ദേശാനുസരണം ഭൈരവരശ 2 ത്രിരത്നങ്ങളുടെ ക്ഷേത്രം പണിതു. (ചതുർമു ഖബസ്തി) ശകം 1508 വ്യയസംവത്സരം ചൈ ത്രം ശുക്ലപക്ഷം ഷഷ്ഠി, ബുധൻ മൃഗശിരന

ക്ഷത്രം ലഗ്നം ഋഷഭം എഡി 1586 മാർച്ച് 16 നാണ് ഇത്. ശകം 1351 ൽ (157 വർഷം മുമ്പ്) മുദുബിദ്രേയിൽ പണിത ത്രിഭുവന ചൂഡാമണി ചൈത്യാലയത്തിന്റെ മാതൃകയിൽ സർവ്വതോഭദ്രമായി ചതുർമ്മുഖമായി താൻ പണിത ക്ഷേത്രത്തിന് ഭൈരവരശ 2 ത്രിഭുവനതിലകജിനചൈത്യാലയമെന്ന് പേരു വിളിച്ചു. കർക്കാലയിലെ പാണ്ഡ്യനഗരിയിലെ ഗോമദേശ്വരന്റെ അടുത്താണ് അത് പണിതത്. ഹിരിയങ്ങാടി പഴയ പേരാണ് പാണ്ഡ്യനഗരി. ഈ പേര് ലഭിച്ചത് ഗോമദേശ്വരപ്രതിമ സ്ഥാപിച്ച വീരപാണ്ഡ്യരായനിൽ നിന്നാണ്. അര, മല്ലി,മുനിസുവ്രത എന്ന് 3 തീർത്ഥങ്കര പ്രതിമകളാണ് ഭൈരവ 2 ഇവിടെ പ്രതിഷ്ഠിച്ചത്. നാലു ഭാഗത്തും ഇവരുണ്ട്. എല്ലാം ഒപ്പം പ്രതിഷ്ഠിച്ചു. കൂടാതെ 24 തീർത്ഥങ്കരർ, ജിനന്മാർ, ബ്രഹ്മാ, പത്മാവതി ഇവരേയും പ്രതിഷ്ഠിച്ചു.

700 മൂട് നെല്ല് വരവു തരുന്ന തെലാരഗ്രാമവും ദാനം ചെയ്തു. 238 പഗോഡ(വരാഹം) രഞ്ചല, നല്ലൂരു എന്നീ ഗ്രാമങ്ങളിലെ വരവ് (സിദ്ധയ) ഇവയും നാലു കേന്ദ്രക്ഷേത്രങ്ങളിലെ നിത്യപൂജക്ക് നീക്കിവെച്ചു. 14 സ്ഥാനിങ്ങചെറിയ ക്ഷേത്രങ്ങളിലേക്ക് കർമ്മത്തിനായി നീക്കിവെച്ചു. ക്ഷേത്രജോലിക്കാരെയും സംഗീതജ്ഞരേയും നിയമിച്ചു. നാലു വശത്തും

താമസിക്കുന്ന ജൈനതൊണ്ടന്മാരായ ഭിക്ഷുക്ക ൾക്ക് വർഷം തോറും 8 കമ്പിളിപ്പുതപ്പും (തണുപ്പിൽനിന്ന് രക്ഷിക്കാൻ) ധാന്യം സ്വീകരി ക്കാൻ 1 കമ്പിളിയും കൊടുത്തു. (ഭിക്ഷ എടു ക്കുമ്പോൾ) എണ്ണ, സോപ്പ്, വിറക് ഇവയും അവർക്ക് ലഭിക്കാനുള്ള വ്യവസ്ഥ ചെയ്തു. ഹിരിയ അരമന ബസതിയിലെ ചന്ദ്രനാഥ, ഗോവർദ്ധനഗിരിയിലെ ബസ്തിയിലെ പാർശ്വ നാഥ ഇവരുടെ നിത്യപൂജക്ക് പ്രത്യേകം ഗ്രാ ന്റ് കൊടുത്തു. ശ്രീവീതരാഗ എന്ന പഞ്ചാക്ഷ രിയുടെ ശക്തി കാണിക്കാനായി അത് സ്വന്തം കൈകളാൽ ഭൈരവ 2 എഴുതി.

24 തീര്ത്ഥങ്കരന്മാരും ഉള്ളത് പടിഞ്ഞാറെ കവാടത്തിലാണ്. ഈ ഭാഗത്തിനാണ് ഏറ്റവും അധികം ഗ്രാന്റ്. ജൈനപുരോഹിതന്മാരെ സാമാന്യമായി ഇന്ദ്രന്മാരെന്നാണ് വിളിക്കുക. തെക്കൻ കാനറയിലെ ബ്രാഹ്മണരെ സ്ഥാനി കരെന്ന് വിളിക്കാറുണ്ട്. അവർ ക്ഷേത്രസേവ നമല്ലാതെ മറ്റൊന്നും ചെയ്യുകയില്ല. ഭൈരവ 2 ചന്ദ്രവംശം കശ്യപഗോത്രം ജിനദത്തരായ കുടുംബത്തിലെയാണ്. മാതാപിതാക്കൾ ഗുമ്മ താംബയും വീരനരസിംഹവംഗനരേന്ദ്രനും. ഗുമ്മദാംബ ഭൈരവ 1 ന്റെ സഹോദരിയാണ്. ഭൈരവ 1 ന്റെ അമ്മ ഹൊന്നമാംബിക. ഭൈ രവ 2 ന്റെ ചില ബിരുദങ്ങൾ അരിരായ ഗന്ധാരധാരണി, പട്ടിപൊംബുച്ചവര നഗര

പുരീശ്വര, പൊംബൂച്ചയിലെ പത്മാവതി യിൽ നിന്ന് വരം കിട്ടിയവൻ. പൊംബുച്ചയി ലെ സന്താരമുഖ്യരും ജിനദത്തവംശമാണ്, അവരുമായും ഭൈരവ 2 വിന് ബന്ധമുണ്ട്. സന്താരമുഖ്യർ രാഷ്ട്രകൂടസാമന്തരായിരുന്നു. സന്തലിഗേ രാജ്യം ഭരിച്ചിരുന്നു. പൊംബൂച്ച അവരുടെ തലസ്ഥാനമായിരുന്നു. (ഹുംച) ഷി മോഗയിലെ നഗർ ജില്ലയിലാണ് പൊംബുച്ച. ദക്ഷിണാപഥത്തിലെ ജൈനരാജാക്കന്മാരുടെ ആദ്യത്തെ സ്ഥാപകൻ ജിനദത്തരായനാണ്. എഡി 1077ൽ ഹുചയിലാണ് ഇവരുടെ വം ശാവലി ആദ്യം കിട്ടിയത്. എഡി 1149 ബലി ഗാമി രേഖ സന്താരന്മാരുടെ ബന്ധം തരുന്നി ല്ല. എഡി പുണ്ടഹള്ളി ലിഖിതം ജിനദത്തനെ ചാലൂക്യവംശത്തോടാണ് ബന്ധിപ്പിക്കുന്നത്. കദംബരും സതാരകളും തമ്മിലുള്ള ബന്ധം പല ലിഖിതങ്ങളിലുമുണ്ട്. ആലൂപരും പൊം ബൂച്ചയും തമ്മിലും ബന്ധം ലിഖിതങ്ങളിലു ണ്ട്. പടിഞ്ഞാറൻ തീരത്തെ എല്ലാ രാജവംശ ങ്ങളും പരസ്പരം ബന്ധപ്പെട്ടവരാണെന്ന് സാരം.

കലശകർക്കലവംശം (എപ്പിഗ്രാഫിക്ക കർണ്ണാ ട്ടിക്ക വാള്യം 6) തരുന്ന മുഖ്യന്മാരുമായി ഹംച സന്തരന്മാർക്ക് ബന്ധമില്ലെന്നാണ് ഹു ൾട്ടസ് പറയുന്നത്. എന്നാൽ എഡി 1209 ലെ ഒരു ലിഖിതം വീരബല്ലുദേവന്റെ ബിരുദം

മാണ്ഡലികഗന്ധരദാവനി എന്ന് തരുന്നതായും അത് അരിവായഗന്ധരദാവനിയോട് സാമ്യമു ള്ളതായും അദ്ദേഹം അംഗീകരിക്കുന്നു. കലശ കർക്കലമുഖ്യന്മാർ കേരളത്തിലേതുപോലെ അളിയസമ്പ്രജായമാണ് പിൻതുടർന്നിരുന്നതെ ന്ന് മി, റൈസ് . അവർ ജൈനരാണെന്നും എങ്കിലും കലശ, കൊപ്പം ഇവിടങ്ങളിലെ അവരുടെ ഗ്രാന്റുകളെല്ലാം ശിവക്ഷേത്രങ്ങ ൾക്കാണെന്നും പറയുന്നു. അവർ വിജയനഗ രത്തെ അവരുടെ ചക്രവർത്തിമാരായി ഗണി ച്ചിരുന്നു. എഡി 1501-2 ലെ തുളുവനരസിം ഹരായരെ കലശമുഖ്യൻ വീരഭൈരസ ഒടെ യാർ ഇപ്രകാരം അംഗീകരിക്കുന്നുണ്ട്. തളി ക്കോട്ട യുദ്ധത്തിൽ വിജയനഗരം പരാജയ പ്പെട്ടപ്പോൾ കലശകാർക്കാലവംശം സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. എഡി 1588-89ലെ കൊപ്പം ലിഖിതത്തിൽ വീരഗുമ്മതാദേവിയുടെ മകൻ വയിരരശവൌഡയാർ സ്ഥിരസാമ്രാജ്യപതി യായി ചിത്രീകരിക്കപ്പെട്ടു. ഇതിനു 2വർഷം മുമ്പാണ് അദ്ദേഹത്തിന്റെ ചതുർമുഖബസ്തി ക്ഷേത്രലിഖിതം. . എന്നാലും എഡി 1609-10ലെ ലിഖിതം വീരബയിരരശ വോഡയാരു ടെ മകൻ ബയിരരശ വോഡയ വിജയനഗരം രാജാവ് വെങ്കട 1 ന്റെ സാമന്തനായിത്തന്നെ യാണ് പറയുന്നത് ഈ രാജാക്കന്മാരുടെ ആദ്യരാജ്യത്തിന് കലശരാജ്യെന്നായിരുന്നു പേര്. ഇതിൽ 1000 ഗ്രാമമുണ്ട്. . . പശ്ചിമ

ഘട്ടത്തിനു മുകളിലെകലശമായിരുന്നു ഇതില് പ്രധാനഗ്രാമം. എഡി 1516-17ൽ കർക്കാല അതിനോട് ചേർത്തിട്ടുണ്ട്. . യിമ്മടി ബൈരവരശ വോഡയ കലശകർക്കലരാ ജ്യം അന്ന് ഭരിക്കുന്നു. 1524-25 ൽ ഇദ്ദേഹം ഘട്ടത്തിനു മുകളിലും താഴെയും ഭരിക്കുന്നു. രാജ്യം വികസിച്ചതോടെ തലസ്ഥാനം കലശ ത്തിൽനിന്ന് കരകാലത്തിലേക്ക് മാറ്റിയതാ ണ്.ഏതായാലും കൊപ്പം, മുദ്ബിദരേ ലിഖിത ങ്ങളിൽനിന്ന് ഭൈരവ 2 കലശവംശത്തിലെയാ ണെന്നും കലശരാജ്യമാണ് അദ്ദേഹത്തിന്റെ പൂർവ്വികരാജ്യമെന്നും അരിരായഗന്ധാരദാ വനി എന്ന ബിരുദം അവരുടേതാണെന്നും വ്യക്തമാണ്. (കേരളത്തിലെ കലശമല തല പ്പള്ളി തട്ടകത്തിലാണെന്നും കാരകാലം അവി ടത്തെ മുദ്ബിദരേ എന്നിവ ചേരന്മാരുടെ വംശവുമായി ബന്ധപ്പെട്ടതാണെന്നും ഓർക്കു ക)

അഭിനവപാണ്ഡ്യനാഥവോഡയാരും ഈ ബിരുദങ്ങളുള്ളവനും ഇതെ വംശധനുമാണ്. ചേരപാണ്ഡ്യവംശങ്ങളുടെ പൊതുഉൽപ്പ ത്തിയിലേക്കും ഇത് വിരൽ ചൂണ്ടുന്നു. കർക്കാലയിലെ ഏറ്റവും പഴയ ലിഖിതങ്ങ ളിൽ എഡി 1334-35ലെ മഹാമണ്ഡലേശ്വര ലോകനാഥരശന്റെ ഉൾപ്പെടുന്നു. ഇദ്ദേഹത്തിന് പ്ചമഹാശബ്ദവുമുണ്ട്. സമസ്തഭുവനാശ്രയ.

പൃഥ്വീവല്ലഭ, മഹാരാജാധിരാജാ എന്ന ബിരുദവുമുണ്ട്. ഉഗ്രവംശമെന്ന ഉത്തരമധുരാ് വംശത്തിന്റെ പ്രഭു എന്നും പത്തിപെരുംപുച്ചപുരപ്രഭു എന്നും പത്മാവതീദേവീ ഉപാസകനെന്നും ചാരുകീർത്തിപണ്ഡിതദേവശിഷ്യനെന്നും ഇദ്ദേഹത്തെ പറയുന്നു. ഇത് ലോകനാഥരശസാന്തരവംശമാണെന്ന് കാണിക്കുന്നു. ഈ ലിഖിതം കിട്ടിയത് ഹിരിയങ്ങാടിയിലായതുകൊണ്ട് ജിനദത്തവംശം ആദ്യം സിസില(ശിസുകാളി) നിന്ന് കർക്കലയിലേക്കാണ് തലസ്ഥാനം മാറ്റിയതെന്ന് കരുതണം. രണ്ടും തെക്കൻ കർണ്ണാടകത്തിലാണ്. അപ്പോൾ ഭൈരവ 2 സാന്താരവംശത്തോട ുും ജിനദത്തനോടും ബന്ധപ്പെട്ടതും കലശമെന്ന പൂർവ്വീകരെക്കാലും അധികം ജൈനരോട് അടുത്തതും മനസ്സിലാക്കാം. എഡി 1379 മുതൽ കലശവംശത്തിന്റെ അരിഗിയ ഗന്ധാരദീവനി, ലോകനാഥന്റെ സന്താര ബിരുദങ്ങളെന്നിവ അഭിനവപാണ്ഡ്യദേവലിഖിതങ്ങളിലുണ്ട്. . സാന്താര, കലശവംശങ്ങളുടെ പരസ്പരവൈവാഹികബന്ധം അതിനുമുമ്പേ തുടങ്ങ്ഹിയിരിക്കാം. ഇക്കാലത്താണ് കേരളത്തിലെ പെരുമാളുടെ സഹോദരനായ മൈസൂർ വോഡയാരും തെക്കൻ കർണ്ണാടകത്തിന്റെ ഭരണാധിപത്യം നേരിട്ട് വഹിക്കാനാരംഭിക്കുന്നത്.

കലശകാരകലരാജ്യം- കൊപ്പം 1530-31
ലിഖിതം വീരഭൈരരശ വോഡയാർ കാര
ക്കാല ഭരിക്കുമ്പോൾ അനുജത്തി കാലലദേവി
ബാഗുഞ്ചിസീമ വാഴുന്നതായി പറയുന്നു.
1552ലെ ലിഖിതം പാണ്ഡ്യവോഡേയ കേര
വാസേ സിംഹാസനത്തിലിരിക്കുമ്പോൾ
ബായിരസന്നാജി കലശം വാഴുന്നു എന്നും.
ശൃഗേരി നിന്ന് 8 മൈൽ വടക്കുകിഴക്കാണ്
ബാഗുഞ്ചി. (ബാലേ ഹൊന്നൂർ താലൂക്കിൽ).
കാർക്കാല നിന്ന 8 മൈൽ അപ്പുറമാണ്
കേരവാസേ. കാർർക്കാല നിന്ന് അകലെയല്ലേ
മുദബിദരേ,വേണൂർ ഇവ മുദ്ബിദരേ നേരിട്ട്
മാംഗലൂരിലെ വിജയനഗരവൈസ്രോയിയും.
(ചൌത്തർ മുഖ്യന്മാർ) വേണൂർ പുഞ്ചലികേ
രാജ്യവുമാണ് പുഞ്ചലികം അജിലരാണ്
ഭരിക്കുന്നത്. വേണൂരും മദുബിദ്രേയും
ജാനഗുരു ചാരുകീർത്തിയുടെയും കാർക്കാല
ലളിതകീർത്തിയുടേയും കേന്ദ്രമാണ്.
അതായത് കലശകാർക്കാലരാജ്യം ഘാട്ടിനു
മുകളിലെ ബഗ്ഗുഞ്ചി മുതൽ താഴെ കാർക്കാല
വരെ വ്യാപിച്ചിരുന്നു. കലശവും കേരവാ
സെയും ഇതിൽ ഉൾപ്പെട്ടിരുന്നു. മൈസൂരിലെ
കടൂർ ജില്ലയിലെ ബാലേ ഹൊന്നൂർ താലൂക്ക്
മുഴുവനും അവരുടെ അധീനത്തിലാണ്. തെ
ക്കൻ കർണ്ണാടകത്തിലെ ഉഡുപ്പി താലൂക്കിന്റെ
തെക്കുകിഴക്കൻ ഭാഗം മുഴുവനും അവരുടെ
കയ്യിലാണ്. ഗവർമ്മെണ്ട് പ്പിഗ്രാഫിസ്റ്റിന്റെ

1900-1901 റിപ്പോർട്ടിൽ വീരഭൈരവരശ വോ ഡയാരുടെ (കലശകർക്കാലവംശം) മകൻ ഭൈ രവരശവോഡയന്റെ വിളംബി സംവത്സരത്തി ൽ അദ്ധ്യക്ഷതയിൽ കൂടിയ ഒരു തർക്കം തീർപ്പാക്കലിൽ മദ്ധ്യസ്ഥം വഹിച്ചത് ചൌത്ത രു, അജിലരു, ദേശിംഗരശരു, സിസീലദരശരു ഇവരാണ്. ഈ ജനതകളെ കേരളത്തിലെ പെ രുമാൾ വിഭജിക്കുമ്പോൾ കർണ്ണാടകം അനു ജൻ കവിവേരുവിന് കൊടുത്ത സമയത്ത് സഹായത്തിന് അനുവദിച്ചവരിലും കാമാം (സവിത്തരു, അജിലരു, മുദുബിദരേ മുതലാ യവർ)

ചതുർമുഖബസ്തിക്ക് കൊടുത്ത തെലാരഗ്രാ മം കർക്കാലക്ക് 3 മൈൽ വടക്കുകിഴക്കാണ്. (തെല്ലാർ) 238 വരാഹൻ കിട്ടിയ രഞ്ചാലയും നല്ലൂരും അടുത്തടുത്തായ് കർക്കാലക്ക് 4 മൈൽ കിഴക്ക് കിടക്കുന്നു. തെല്ലാരിനു ചുറ്റു മായി നിരവധി അരുവികളും നീർച്ചാലുക ളും ഉണ്ട്. ഇവ അതിർത്തികളായി കണക്കാ ക്കുന്നു. (വരി 24) മുക്കടപിനഹോളേ കിഴ ക്ക്,  യമുനേയഹോളേ തെക്ക്, പൊള്ളകലി യദഹോളേ പടിഞ്ഞാറ്, ബലിമേയഹോളെ വടക്ക് ഇങ്ങനെ. ആരൂരും കേലവാസേയും ഉഡുപ്പി താലൂക്കിലാണ്.

ക്ഷേത്രത്തിലെ ദൈനന്ദിനാവശ്യത്തിനുള്ള ഗണ നം വളരെ കൃത്യമായി ചെയ്യുന്നു. 1 മൂട്

അരി 50 ഹാനെ . 1 ഹാനേ ഏഴര കുടുതേ പണം 1 ഗ എന്നാൽ 10 മ.

എണ്ണ 12 ഹാടക്ക് 8 ഗ 4 മ വില 1 ഹാട ക്ക് 7 മ. തെക്കൻ കർണ്ണാടകത്തിലെ 1 മൂട് ധാന്യം വിവിധസ്ഥലങ്ങളിൽ 56, 50, 48,45, 40, 35 എന്ന് വ്യത്യസ്തഅളവാണ്. കർക്കാ ലയിലെ ഹേനേ മൂടിന്റെ അമ്പതിൽ ഒന്നാണ്. അതായത് ഒരു സേർ അഥവാ 80 തോല. കുടുതൈ ദ്രവം അളക്കാനാണ്. അത് 12 രൂപ ത്തൂക്കമാണ്. മലയാളത്തിലെ ഒരു കുടന്നയാ ണ് കർണ്ണാടകത്തിലെ ഒരു കുടുതൈ. ഈ അളവ് 16ആം നൂറ്റാണ്ടുവരെയും അതിനു ശേഷവും ഉപയോഗിച്ചിരുന്നു. ഏഴര കുടു തൈ ധാന്യം 1 ഹാനെ 86 തോല വരെ വരും. (12 രൂപത്തൂക്കത്തിന്) ഗ വരാ ഹൻ,(ഗംഡു അഥവാ പഗോഡ) 1 വരാഹ ഗഡ്യാനക അഥവാ ഗഡ്യാനക എന്നതിനാണ് ഗ എന്ന് ചുരുക്കി എഴുതുന്നത്. മൂന്നര രൂപയാണ് 1 വരാഹൻ. ഹൊന്നു (പൊന്നു) ഹണ (ഹന അഥവാ പണം) എന്നതിന് കർണ്ണാടക മറാത്താ രാജ്യങ്ങളിൽ ഉപയോ ഗിക്കുന്ന ഒരു പ്രത്യേകചിഹ്നം ഉണ്ട് (ഉറുപ്പി ക അണ പോലെ). ഈ സിംബലിനു പകരം മ എന്നാണ് ഈ ലിഖിതത്തിൽ ഉപയോഗി ക്കുന്നത്.

700 മൂടു അരി, ഹരവൂരി ലെ നികുതി അരിയും മറ്റു ധാന്യങ്ങളുമായി, പണമായി പലിശ കിട്ടുംവിധം, 238 ഗ നെല്ലൂരിലെയും രഞ്ചലയിലേയും ജനങ്ങളിൽനിന്ന് പടിഞ്ഞാറെ പ്രധാനകവാടത്തിൽ പൂജിക്കുന്ന 2 കുടുംബത്തിന്, മൂന്നു നേരം പൂജക്ക് 9 ഹാനെ അരി 1 ഹാനെ ചരുനിവേദ്യത്തിന്, 2 ഹാനെ 2 കുടുതേ അരി തോയേ പായസ നെയ്യ് , കലസുമെല്ലോഗര താലില , 5 തരം അപ്പം ഇവക്ക് . 15 ഹാനേ 2 കുടുതേ ഒരു ദിവസത്തേക്ക് , 110 മൂട് ഒരു വർഷത്തേക്ക്. രാവിലെ പഞ്ചാമൃതം കൊണ്ട് അഭിഷേക ത്തിന് ഗ 7 മ 2 പഞ്ചഗവ്യത്തിന് ഏഴര ഗ സിദ്ധചക്രപൂജക്ക് 12 ഗ. പഴങ്ങൾക്ക് ഗ 1 മ 2. വൈകുന്നേരത്തെ ഹാലധാരേക്ക് അര ഗ, മ 4. ചന്ദനം മുതലായ ഗന്ധദ്രവ്യങ്ങൾക്ക് അര ഗ മ 3. എണ്ണക്ക് 12 ഹാടക്ക് ഗ 8 മ 4. മൂന്ന് അഷ്ടാഹ്നികത്തിന് ഗ 3 , വാർഷിക ആറാട്ടിന് ഗ 6. ആകെ വർഷത്തിൽ ഗ 47 .

ചരുനിവേദ്യം- അരി, ബാർലി, മറ്റു ധാന്യ ങ്ങൾ, പൾസസ് ഇവ നെയ്യിൽ വെണ്ണയോടെ വേവിച്ച് നേദിക്കുന്നത്

തോയേ പിളർന്ന പരിപ്പുകൊണ്ട് വേവിച്ച് ഉള്ളത്.

പായസം അരിയും പാലും പഞ്ചസാരയും ചേർത്തത്. കലസുമെല്ലോഗരെ പച്ചക്കറി വേവിച്ച് കുരുമുളക് ചേർത്തത്

താലദ അഥവാ താലില . വേവിച്ച പച്ചക്കറി താലിച്ചത്. (താളിച്ചത്)

മറ്റ് ഗോപുരങ്ങളിലെ കുടുംബങ്ങൾക്ക് ഇതിനേക്കാൾ കുറവാണ്. കിവക്ക് 110 മൂട് അരി ഗ 28 മ 7. ഇതേ അളവ് തെക്കേ ഗോപുരത്തിലുള്ളവർക്കും. ആകെ 8 കുടുംബങ്ങൾക്കുമായി ഒരു വർഷം 440 മൂട് അരി, ഗ 133 മ 1.

പടിഞ്ഞാറേ ഗോപുരഭാഗത്തെ വലത്തും ഇടത്തുമുള്ള നിച്ചുകളിൽ പൂജിക്കുന്നവർക്ക് ദിവസം 5 ഹാനേ അരി, വർഷം 36 മൂട്. 4 മൂട് അരിനിവേദ്യത്തിന് ആകെ 40 മൂട്. 4 ഹാലാധാരന്മാർക്ക് മൂന്നര ഗ മ 1. പഴം മുതലായവക്ക് ഗ 1 മ 2. ചന്ദനാദികള്ക്ക് മ 3. 5 ഹാട എണ്ണക്ക് മൂന്നര ഗ. 3 അഷ്ടാഹ്നികത്തിന് അഞ്ചര മ. വാർഷിക ആറാട്ടിന് ഗ 1. ആകെ ഗ 10 മ ഒന്നര (1 കൊല്ലം)

4 വശത്തെ നിച്ചുകളിലും ആരാധിക്കാനും തീർത്ഥങ്കര, ബ്രഹ്മ, പത്മാവതി (പടിഞ്ഞാറ്) ആരാധിക്കാനും 5 കുടുംബത്തിനായി 200 മൂട് അരി, ഗ 50 മ ഏഴര. 6 കുടുംബത്തിന് ആകെ 240 മൂട് അരി, ഗ 60, മ 9. ബ്രഹ്മ,

പത്മാവതിമാരുടെ അരിനിവേദ്യത്തിന് 4 മൂട് അരി. 14 കുടുംബത്തിന് ആകെ 684 മൂട് അ രി ഗ 194. പറ അടിക്കാനും കാഹളം മുഴ ക്കാനും കുഴലുവിളിക്കാനും ഉള്ള 6 പേർക്ക് ഒരു വർഷം ഗ 36. അടിപ്പു (അടിച്ചുവാരൽ) ചെയ്യുന്ന സ്ത്രീകൾക്ക് 2 പേർക്ക് (അടിപിന മൂലത്തിയാരു) 16 മൂട് അരി. ബസ്തിയിൽ വസിക്കുന്ന 4 സംഘം സന്യാസിമാർക്ക് 8 കമ്പിളി തണുപ്പിനും 1 ഭിക്ഷക്ക് പോകാനും. (ആകെ 9) ഗ 5, മ 2, 2 ഹാട എണ്ണക്ക് ഗ 2, വിറക് സോപ്പ് ഇവക്ക് മ 8. ആകെ 700 മൂട് അരി ഗ 238 (തമിഴിലെ അമുതപ്പടി ഇവിടെ അമൃതപ്പടിയാണ്. )

ഇന്ദ്രവജ്രവൃത്തത്തിലുള്ള അവസാനശ്ലോകം ശ്രദ്ധേയമാണ്. ഇതേ മാതിരി ഒരു ശ്ലോകം മാഘന്റെ ശിശുപാലവധത്തിൽ ( 19. 27) അനുഷ്ഠുപ്പ് വൃത്തത്തിലുണ്ട്. മല്ലീനാഥന്റെ ഭാഷ്യം അക്ഷരങ്ങൾ ഏതു വശത്തേക്ക് വാ യിച്ചാലും ഒരേ ശ്ലോകം ലഭിക്കുന്ന സർവ്വ തോഭദ്രരീതിയാണ് അതെന്ന് പറയുന്നുമുണ്ട്. ഇതാണ് ഇവിടേയും രീതി.

ഭൈരവരശവോഢയാരേ സ്വഹസ്തദിദം വൊപ്പകൊട്ടുദടക്കേ ഇന്ദ്രവജ്രാവൃത്തദിംദ ചതുർവിംശതി അക്ഷരലിഖിതപഞ്ചാക്ഷരരൂപ സർവ്വതോഭദ്രചിത്രപ്രബന്ധദിംദ രചിസിദ

ചിത്രശ്ലോക . ശ്രീ വീതവിരാഗത വീഗവീതം ശ്രീരാഗവീതം ഗതരാഗരാഗം. ശ്രീഗംതതം തതം രാഗതരംഗരംഗം ശ്രീവീതരാഗംതതവിരാഗംതം. ഇതിനുശേഷമുള്ള 4 വരി മുഴുവനായി മാഞ്ഞിരിക്കുന്നതിനാൽ വായിച്ചിട്ടില്ല. അഞ്ച് അക്ഷരം വീതം 24 വ്യത്യസ്തപദങ്ങളുള്ള (120 അക്ഷരം) എന്ന് എടുത്ത് പറഞ്ഞിട്ടുണ്ട്.

## മഹാഭവഗുപ്ത 1 ജനമേജയന്റെ നാഗ്പൂർ മ്യൂസിയം പ്ലേറ്റുകൾ

ശരഭപുരിലിഖിതങ്ങളെന്ന ഹ്രസ്വപുസ്തകത്തിൽ സോമവംശി, പാണ്ഡുവംശി ശരഭപുരീയരായ ത്രികലിംഗാധിപതികളുടെ ആദ്യസ്ഥാനം മുരചിമന എന്ന മല്ലാളപത്തനമായിരുന്നു എന്ന് ഞാൻ ചൂണ്ടിക്കാട്ടി. ഇവിടെ അതിൽപ്പെട്ട മഹാഭവഗുപ്തന്റെ 3 താമ്രപത്രങ്ങൾ പരിചയപ്പെടുത്തുന്നു.മുകളിൽ താമരയിലിരിക്കുന്ന ഗജലക്ഷ്മി. മഹാഭവഗുപ്ത 1 ജനമേജയന്റെ 8ആം വർഷത്തിലെ ഗ്രാമദാനം വിഷയം. സംസ്കൃതഭാഷ. സുന്ദരിമാരുടെ പാദസ്വരധ്വനി കേട്ട് സന്തോഷത്തോടെ പ്രാവിൻകൂട്ടം ചിറകടിച്ച് പറക്കുന്നതും നാലു ദിശയിലുമുള്ള കവികൾ പ്രശംസിക്കുന്ന സമ്പൽസമൃദ്ധവുമായ മുരചിമനയിൽനിന്നാണ് ദാനം. രാജവിന്റെ പൌരാണികതലസ്ഥാനവും വിജ

യകടകവുമാണ് മുരചിമന (മുരചിമണ്ണ്) എ
ന്ന ആരാമം. (കുക്കുടാരാമം). ആരാമം എ
ന്ന പേര് 31ആം വർഷത്തെ ലിഖിതത്തിലു
ണ്ട്. സോമവംശിയും ത്രികലിംഗാധിപതിയു
മാണ് ജനമേജയൻ. മഹാശിവഗുപ്തരാജദേ
വന്റെ മകനും പദാനുധ്യായിയുമാണ്. കസ
ലോദവിഷയത്തിലെ സതല്ലമഗ്രാമത്തിലെ ബ്രാ
ഹ്മണരെ പൂജിച്ച ശേഷം ആ ഗ്രാമം ദാനം
ചെയ്യുന്നു. ധൃതികരപുത്രനും ഗൌതമഗോത്രം,
ത്രിപ്രവരം (ഗൌതമ, അ്ംഗിരസ, അനന്ത)
വാജസനേയി മാദ്ധ്യന്ദിനശാഖ,ആയ ഭട്ട
ശാന്താകരനാണ് ദാനം. ഒഡ്രരാജ്യത്തെ പുരു
ഷമണ്ഡപത്തെ മുരുജംഗ ഗ്രാമത്തിൽനിന്ന്
വന്ന ബ്രാഹ്മണനാണ്. (ഒറീസ)
ധർമ്മശാസ്ത്രത്തിലെ 11 ശ്ലോകം ഉദ്ധരിക്കു
ന്നു. കാർത്തികമാസം അപരപക്ഷം ദ്വാദശി
(സംഖ്യയും ഉണ്ട്) ദൂതകൻ ശോഭനപുത്രനായ
മഹാമഹത്തമ ഭട്ടസാധാരണ. ഇദ്ദേഹം
മുഖ്യസചിവനാണ്. മറ്റു ലിഖിതങ്ങളിലും
ഘമഹാഭവഗുപ്തന്റെ) ഇദ്ദേഹത്തിന്റെ നാമം
ഉണ്ട്. ധാരാദത്തപുത്രൻ റാണക മല്ലദേവനെ
ന്ന സന്ധിവിഗ്രഹിയുടെ കൂടെ ജോലി ചെയ്യു
ന്നവനും കൈലാസപുത്രനുമായ കായസ്ഥ
ആല്ലവനാണ് എഴുതിയത്. മല്ലദേവന്റെ നാമം
31ആം ഭരണവർഷത്തിലെ ലിഖിതത്തിലും

ഉണ്ട് രായന ഓജ്ജന്റെ മകൻ സംഗ്രാമനാണ് കൊത്തിവെച്ചത്. ഓജ എന്നത് ശിൽപ്പിനാമ വും രാണക എന്നത് രാജവംശസൂചകവുമാ ണ്. ആചാര്യ എന്ന അർത്ഥം കൂടി ഉള്ള ഈ പദം ചാലൂക്യകാലത്ത് ശിൽപ്പികളുടെ വംശനാമമാണ്. ശ്രീകൃഷ്ണന്റെ പൂർവ്വികനാ യ ഓജസ്സിൽ നിന്നാണ് ഇത് ലഭിച്ചത്. തമിഴിലും മലയാളത്തിലും ഉവച്ചനെന്ന് ഇതിനെ പറയുന്നുണ്ട്. വാദ്യം, സംഗീതം, ശിൽപ്പം ഇവ പഠിക്കയും പഠിപ്പിക്കയും ചെയ്യുന്ന ഇവർ രാജവംശമാണ്. (പഞ്ചമഹാ ശബ്ദം ഉള്ളവരാണ്) എഴുത്താചാര്യനാണ് ഉവച്ചനെന്ന അച്ചന്മാരായതെന്ന് വാക്കിന്റെ തദ്ഭവം കാണിക്കുന്നു. (ഉവച്ച. എഴുത്തച്ച)

## ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റുകൾ ചാരുദേവി

പഴയ ലിപിയിലുള്ള സംസ്കൃതപദ്യവും പ്രാകൃത്ഗദ്യവും കലർന്ന ലിഖിതം. സീലിൽ വലത്തോട്ട് തിരിഞ്ഞു നിൽക്കുന്ന മൃഗം കാളയാണ്, മാനിനോട് സാദൃശ്യമുണ്ട്. പല്ല വമുദ്രയാണ് കാള, കാളക്ക് പിന്നിൽ സൂര്യ നും ചന്ദ്രക്കലയും ചില നക്ഷത്രങ്ങളുമുണ്ട്.

ശിവക്കന്തവർമ്മന്റെ ഹിരഹദഹള്ളി പ്ലേറ്റി നോട് സദൃശമായ പഴയ ലിപിയാണ്. അതി നേക്കാളും പഴയതാണ്. ഉത്തരേ എന്നതിലെ രണ്ടാമത്തെ ത തമിഴിലെ ത പോലെയാണ്. 2, 3, 4 എന്നീ സംഖ്യകൾ പേജിനെ അടയാ ളപ്പെടുത്തുന്നുണ്ട്. ആദ്ധ്യലിഖിതങ്ങളിൽ കൂട്ടക്ഷരങ്ങളിൽ ഒറ്റ അക്ഷരമാണ് സാധാരണ ഉപ.യോഗിക്കുക. ചാരുദേവിയുടെ ലിഖിതം പ്രാകൃതസാഹിത്യനിയമം അനുസരിച്ചാണ്. സംവച്ഛരം എന്നതിലെ വകാരം ഇരട്ടിച്ചിരി ക്കുന്നു (സംവ്വച്ഛരം) ഭാരദ്വാജ എന്നതിന് ഭാരദ്ദായ എന്ന് പ്രയോഗിക്കുന്നു. മഹാരാജാ വിജയക്കന്തവർമ്മന്റെ കാലത്താണ് ലിഖിതം. ഭരണവർഷം മാഞ്ഞുപോയിരിക്കുന്നു. യുവമ ഹാരാജാ വിജയബുദ്ധവർമ്മന്റെ പത്നിയും പല്ലവവംശജയും ഭരദ്വാജഗോത്രക്കാരിയും ആയ ചാരുദേവിയുടെതാണ് ലിഖിതം.മകന്റെ പേര് ബുദ്ധ്യാങ്കുരനെന്നാണ്. പല്ലവരാജാക്ക ന്മാർക്ക് നയാങ്കുര, തരുണാങ്കുര,ലളിതാങ്കുര മുതലായ ബിരുദനാമങ്ങൾ പതിവാണ്. ആദ്യഭാഗം വംശാവലി തരുന്നു. മഹാരാജാ വിജയക്കന്തവർമ്മൻ, മകൻ യുവമഹാരാജാ വിജയബുദ്ധവർമ്മൻ ചാരുദേവിയെ വിവാ ഹം കഴിച്ചു, മകൻ ബുദ്ധ്യാങ്കുരൻ. ചാരുദേ വിയാണ് കാടകത്തിലെ ഭരണം. ഇത് കട്ടക്ക് അല്ല. പല്ലവരാജ്യത്തിലെ കാടകമാണ്. കാടകത്തിലെ സ്ഥലം ചാരുദേവി ദാനം

ചെയ്യുന്നു. ദാലൂരത്തിലെ നാരായണക്ഷേത്ര ത്തിനാണ് ദാനം. രാജതടാകത്തിനടുത്താണ് ദാനം. ആജ്ഞാപ്തി (ദൂതക) രോഹിണിഗു പ്തനാണ്.

ശ്രീവിജയക്കന്തവമ്മമഹാരാജസ സംവ്വച്ചര ......യുവമഹാരാജസ്സ ഭാരദ്ദായസ പല്ലവാനാം ശ്രീവിജയബുദ്ധവമ്മസ ദേവി ബുദ്ധാങ്കുരജനവി ചാരുദേവി കാടകേ വിയ.....രാജതലാകഹേതേ പാനീയ.... പാദുത്തരേ പാശേ ആടുകസ്സ കസിത ച്ചേട്ടം ദാലൂരേ കൂലിമഹാതാരകദേവകുലസ്സ ഭഗവാൻ നാരായണസ്സ അംഹം ആയുബലവദ്ദനീയം കാടുനാ ഭൂമിനിവത്തനാ ചത്താരി 4 അംഹേഹിം സംപദത്ത തം നാടൂനാ ഗാമേയിയകആയുത്ത സവ്വപരിഹാരേഹി പരിഹാരാപേത

ബഹുഭിർവ്വ ശുദ്ധദത്ത ബഹുഭിശ്ചാനുപാലിത യസ്യ യസ്യ യദാ ഭൂമി തസ്യ തസ്യ തദാ ഫലം സ്വദത്തം പരദത്തം വാ യേ ഹരത്ത വസുന്ധരം ഗാവം ശതസഹസ്രസ്യ ഹന്തു പിബതി ദുഷ്കൃതം. ആനാത്തി രോഹണി ഗുട്ടത്തി.

**രാജതടാകത്തിന് താഴെ ഉള്ള വടക്കേ കിണ റില്നിന്ന് ജലം എടുത്ത് ആടുകനാൽ ഉഴ പ്പെടേണ്ട ഭൂമി 4 നിവർത്തനം ആയുസ്സ്, ബലം, സമ്പത്ത് ഇവ വർദ്ധിപ്പിക്കാനായി**

**ദാലൂരയിലെ കൂളിമഹാത്താരകക്ഷേത്രത്തി ലെ നാരായണന് സമര്പ്പിച്ചിരിക്കുന്നു. ഇത് കാടകത്തിലെ ജനവും ഉദ്യോഗസ്ഥരും അറി യാനാണ് ആജ്ഞാപിക്കുന്നത്. ആജ്ഞാപ്തി രോഹിണീഗുട്ടൻ.**

## രവിവർമ്മന്റെ നിലമ്പൂർ പ്ലേറ്റുകൾ:-

നിലമ്പൂരിനടുത്ത് ചാലിയാർ നദിയിൽ സ്വർണ്ണം അരിച്ചെടുക്കുന്ന കുറുമ്പനെന്ന ആളാണ് താമ്ര പത്രങ്ങൾ കണ്ടെടുത്തത്. ടി.എ).ഗോപിനാഥറാ വുവും ജി വെങ്കോബറാവുവും അവ വായി ച്ചു. മലബാറിലെ ഏറനാട് താലൂക്കിൽ ഊട്ട ക്കമെണ്ട് നിന്ന് കാർക്കൂരിലേക്കുള്ള റോഡിൽ കാർക്കാർ ഘാട്ടിനു താഴെയാണ് ഇവ കണ്ടെ ത്തിയ സ്ഥലം. അതിനടുത്തായി മലബാർ കലക്ടറായിരുന്ന കോണോലിയുടെ തേക്കി ൻതോട്ടങ്ങളായിരുന്നു. ഈ സ്ഥലത്തിന് ഗ്രാമം കടവ് എന്നാണ് പേര്. താമ്രപത്രം നിലമ്പൂർ രാജാവ് തച്ചറക്കാവിൽ മാനവിക്രമതിരുമു ൽപ്പാടിനെയാണ് ഏൽപ്പിച്ചത്. 3 പ്ലേറ്റുകൾ. കുറുമ്പന് കിട്ടുമ്പോൾ സീലും അതിന്മേൽ ചെറിയ ലിഖിതവുമുണ്ടായിരുന്നു. അകത്ത് സ്വർണ്ണം ഉണ്ടാവുമെന്ന് കരുതി കുറുമ്പൻ അത് പൊട്ടിച്ചു. ഒന്നുമില്ലെന്ന് കണ്ട് പൊട്ടിച്ച സീൽ വലിച്ചെറിഞ്ഞു. ഏറെക്കാലം വെള്ള

ത്തിൽ കിടന്ന് അക്ഷരം പലതും മാഞ്ഞിട്ടു
ണ്ട്. ലിപി വിജയശിവമൃഗേശവർമ്മന്റെ
കൂഡ്ഗേരേ പ്ലേറ്റ്, രവിവർമ്മന്റെയും ഹരി
വർമ്മന്റെയും ഹൽസി പ്ലേറ്റുകൾ ഇവയോട്
സാദൃശ്യം ഉള്ളവയാണ്. രണ്ടാമത്തെ പ്ലേറ്റിൽ
7-8 വരികളുടെ ഇടയിലായി കുറച്ചുകൂടി
പുതുതായി ലിപിയിൽ പശ്ചിമതശ്ച നന്ദരശ
എന്ന് എഴുതിചേർത്തിട്ടുണ്ട്. ദ്രാവിഡിയൻ
രള ഇവ ചിലയിടത്ത് ഉണ്ട്. മംഗളശ്ലോകം
ഒഴികെ മറ്റെല്ലാം സംസ്കൃതം ഗദ്യമാണ്.
ധർമ്മമഹാരാജാധിരാജാ രവിവർമ്മനെന്ന
കദംബരാജാവിന്റെ 5ആം വർഷമാണ് ലിഖി
തം. വനവാസിയിലെ വൈജയന്തിയിലിരിക്ക
വേ കാർത്തികപൌർണ്ണമിക്ക് മുൾത്താഗി,
മാൽക്കാവ് എന്ന രണ്ട് പള്ളികൾ(ചേരി)
കാശ്യപഗോത്രത്തിലെ യജുർവ്വേദപണ്ഡിത
നായ ഗോവിന്ദസ്വാമി എന്ന ബ്രാഹ്മണന്
രാജാവ് കൊടുത്തു. മൊഗളൂർ വിഷയത്തി
ലെ കിരുപാസനിഗ്രാമത്തിലാണ് രണ്ട്
പള്ളികളും.കൊങ്കണിമഹാരാജാധിരാജന്റെ
മെർക്കാറ പ്ലേറ്റിൽ മുൾട്ടാഗി , തലവനനഗ
രത്തിലെ ശ്രീവിജയജിനാലയത്തിന് കൊടുത്ത
ബഡനേഗുപ്പ ഗ്രാമത്തിന്റെ കിഴക്കേ അതി
ർത്തിയാണ്. തലവനനഗരം കാവേരീതീരത്തെ
തലക്കാട് ആണ്. ബഡഗനേഗുപ്പ തലക്കാടിന്
5- 6 മൈൽ തെക്ക് നദിയുടെ മറുകരയിലാ

ണ്. തലക്കാടിലെ മുല്ലൂർ അഥവാ മുഗൂരാവ
ണം മൊഗളൂർ.

സ്വസ്തിശ്രീവിജയവൈജയന്ത്യാം സ്വാമിമാഹാ
സേനമാതൃഗണാനുധ്യാതാഭിഷിക്താനാമ്മാനവ്യ
സഗോത്രാണാം ഹാരീതിപുത്രാണാം പ്രതികൃ
തസ്വാദ്ധ്യായചർച്ചാപാരാണാമഘമേധാവഭൃത
സ്നാനപവിത്രീകൃതാനധാനാമാശ്രിതജനാംബാ
നാം കദംബാനാം ശ്രീരവിവർമ്മധർമ്മമഹാ
രാജഃ ആത്മനഃ പ്രവർദ്ധമാനവിജയസംവത്സ
രേ പഞ്ചമേ കാർത്തികപൌർണ്ണമാസ്യാം
മോഗലൂർവ്വിഷയേ കിരുപാസണിനാമധേയ
ഗ്രാമസ്യ പൂര്വ്വദിഗ്വിഭാഗേ മുരൾട്ടാഗിനാമ
ധേയ പള്ളിമ്മമാൾക്കാവുസഹിതാം
കാശ്യപഗോത്രായ യജുർവ്വേദപാരഗായ
ഗോവിന്ദസ്വാമിനേ സ്വപുണ്യാഭിവൃദ്ധയേ
സഹിരണ്യം സപാനീയപാതം സർവ്വപരിഹൃ
തപരിഹാരം സംപ്രദത്തവാൻ തദവധാര്യ യഃ
കദംബകുലാഭ്യന്തരഗതോന്യോ വാ രാഗദ്വേഷ
ലോഭാദിരഭിഭൂതോ ഹരേത സ പഞ്ചമഹാ
പാതകസംയുക്തോ ഭവതി യോഭിരക്ഷേത്സ
തത്പുണ്യഫലഭാഗ്ഭവതി ഉക്തഞ്ച . ബഹുഭി
ർവ്വസുധാ ഭുക്താ രാജഭിസ്മഗരാദിഭിഃ യസ്യ
യസ്യ സദാ ഭൂമിഃ തസ്യ തസ്യ തദാ ഫലമി
തി . സ്വസ്ത്യസ്തു ഗോബ്രാഹ്മണേഭ്യഃ പ്രജാ
ഭ്യോ മംഗലം.

മയൂരവർമ്മൻ മുതൽ കദംബവംശത്തിലെ എല്ലാ രാജാക്കന്മാരും ഉപയോഗിക്കുന്ന ബിരുദങ്ങളാണ് മഹാസേനൻ, മാതൃഗണം ഇവകളെ ധ്യാനിക്കുന്നവരെന്നത്. ഹാരീതി പുത്ര മാണവ്യഗോത്രമെന്നതും അപ്രകാര മാണ്. അശ്വമേധയജ്ഞശേഷം അവഭൃത സ്നാനം ചെയ്ത് കാർത്തികപൌർണ്ണമി ക്കാണ് ബ്രാഹ്മണന് ഭൂമിയും സ്വർണ്ണവും ഉദകപൂർവ്വം ദാനം ചെയ്തത്. ശാസ്ത്ര ജ്ഞാനപാരായണനായി രാജാവ് യജ്ഞാനു ഷ്ഠാനശേഷം ദാനം ചെയ്യുന്നു. ഇത് പാരമ്പ ര്യമായി ഭാരതത്തിലെ രാജാക്കന്മാരുടെ പതിവാണ്. സഗരൻ മുതൽ പല രാജാക്ക ന്മാരും ഭരിച്ച വസുന്ധരയെ ദാനം ചെയ്യുന്നവനും സംരക്ഷിക്കുന്നവനും പുണ്യം ലഭിക്കുന്നു. സംരക്ഷിക്കാത്തവന്ന് പഞ്ച മഹാപാതകം ചെയ്ത ഫലം കിട്ടുന്നു. ഗോക്കൾക്കും ബ്രാഹ്മണർക്കും പ്രജകൾക്കും മംഗളം ഭവിക്കട്ടെ.

### കാനൂജിലെ ഗോവിന്ദചന്ദ്രന്റെ 5 താമ്രപത്രങ്ങൾ:-

(ഗഹദവാലരാജാവ്) ഗഹദവാല രാജാക്കന്മാ രുടെ 3 ശിലാലിഖിതവും 55 താമ്രപത്രലി ഖിതങ്ങളും ലഭിച്ചതിന്റെ പട്ടിക:-

മഹാരാജാധിരാജാ മദനപാലന്റെ അഛൻ ചന്ദ്രദേവന്റെ ഗ്രാന്റ് , മദനപാലന്റെയും

പത്നി പൃഥ്വീശ്രീകയുടെയും പ്ലേറ്റ്, മദനപാലകാലത്ത് പുത്രൻ ഗോവിന്ദചന്ദ്രന്റെ 3 പ്ലേറ്റുകൾ, ഗോവിന്ദചന്ദ്രന്റെ 26 പ്ലേറ്റ്, ഗോവിന്ദരാജനും അമ്മ രാൽഹനാദേവിയും 2 പ്ലേറ്റ്, ഗോവിന്ദരാജനും പത്നി നയനകേളീദേവിയും 1 പ്ലേറ്റ്, ഗോവിന്ദരാജനും പത്നി ഗോസലാദേവിയും 1 പ്ലേറ്റ്, ഗോവിന്ദരാജനും പുത്രൻ .യുവരാജാ ആസ്ഫോടചന്ദ്രനും 1 പ്ലേറ്റ്, ഗോവിന്ദചന്ദ്രനും പുത്രൻ രാജ്യപാലനും 2 പ്ലേറ്റ് , ഗോവിന്ദരാജകാലത്ത് സിംഗാരാരാജകുമാരൻ വത്സരാജന്റെ 1 പ്ലേറ്റ്, മഹാരാജാധിരാജാ വിജയചന്ദ്രനും മകൻ യുവരാജാ ജയചന്ദ്രനും 2 പ്ലേറ്റ്, ജയചന്ദ്രന്റെ 14 പ്ലേറ്റ്,

ഒരുപാട് താമ്രപത്രങ്ങളുള്ള വംശങ്ങൾക്ക് ശിലാശാസനങ്ങളും കാണേണ്ടതാണ്. വലഭി മൈത്രകവംശം (40 പ്ലേറ്റ്, 1 ശിലാലിഖിതം), വെങ്കിചാലൂക്യ (29 താമ്രപത്രം, ശിലാലിഖിതമില്ല) എന്നിവരെപ്പോലെയാണ് ഇവരുടെ കഥയും.

എഡി 1097-1187 ഇവക്കിടയിലാണ് പ്ലേറ്റകളുടെ കാലം. ചന്ദ്രദേവൻ മുതൽ ജയചന്ദ്രൻ വരെയുള്ളവരുടേതാണ്. ഇവയിലെ ജില്ലകളും ഗ്രാമങ്ങളും അതിന്നടുത്തുള്ള പ്രദേശങ്ങളും ചരിത്രപരമായി കണ്ടെടുക്കാനായിട്ടുണ്ട്. സ്ഥലനാമങ്ങളും ചരിത്രവും വളരെ

രസകരമായ വിഷയമാണ്. വന്ദേരിനാട്ടിലെ
32 നമ്പൂതിരിഗൃഹങ്ങളിൽ പലതും ഇന്നില്ലെ
ങ്കിലും സ്ഥലനാമം ഇപ്പോവും ഉണ്ട്. അതു
പോലെയാണ് ഇന്ത്യയിലെ സ്ഥലനാമചരിത്രം.
എല്ലാ സൂര്യവംശരാജാക്കന്മാരും സ്വർഗ്ഗസ്ഥ
രായ ശേഷം അവരുടെ വംശത്തിലാണ്
ഗാഹദവാലവംശസ്ഥാപകനായ യശോവിഗ്രഹ
ൻ ജനിച്ചതെന്ന് പ്ലേറ്റുകൾ ചൂണ്ടിക്കാട്ടുന്നു.
യശോവിഗ്രഹന്റെ പൌത്രൻ ചന്ദ്രദേവനാണ്
കാനൂജിൽ ആദ്യം താമസമാ്കിയത്. ഇത്
എഡി 1097ലാണ്.
വ്രിഹദ്ഗൃഹ(ബൃഹദ്ഗൃഹ)മെന്ന സ്ഥലം
കാനൂജിലുണ്ട് (വാള്യം 4 പേജ് 121 വരി 19,
പേജ് 104 വരി 13 ) ഇത് കാരൂഷകമെന്ന്
അർത്ഥമുള്ള പെരുംപടപ്പ്, മഹോദയമെന്ന
പട്ടണമാണ്. (കേരളരാജാക്കന്മാരുടെ പ്രജക
ളും കേരളരാജാക്കന്മാരും കാരൂഷകരാണ്).
ഗംഗയിലേയും യമുനയിലേയും നിരവധി
സ്നാനഘട്ടങ്ങളിൽ കുളിച്ചാണ് രാജാക്കന്മാർ
ദാനം ചെയ്യുന്നത്. ആസ്ഫോടചന്ദ്രന്റെ ദാനം
ഭൂമിയല്ല, ഗ്രാമമല്ല. വീടാണ്. 3 ഗ്രാന്റുകൾ
സൂര്യാരാധകനും ജ്യോതിശ്ശാസ്ത്രജ്ഞനുമായ
ഒരേ ബ്രാഹ്മണനാണ്.

വിക്രമസംവത് 1171 ലെ പ്ലേറ്റ്:- ഗോവിന്ദച
ന്ദ്രദേവ എന്ന് എഴുതിയ വൃത്താകൃതിയുള്ള
സീലുണ്ട്. വലത്തോട്ട് തിരിഞ്ഞിരിക്കുന്ന ഗരു

ഡനും താഴെ ശംഖവുമുണ്ട്.നാഗരിലിപി സംസ്കൃതഭാഷ. മാഘപൌർണ്ണമി താക്കൂറ മഹാകരന്റെ മകനും താക്കൂര കാക്കുവിന്റെ പൌത്രനുമായ ഭരദ്വാജഗോത്രത്തിലെ ബ്രാഹ്മണൻ മഹത്തകദായിംശർമ്മനാണ് ആവാസം (വീട്) നൽകിയത്. ഭരദ്വാജ, അംഗിരസ,ബൃഹസ്പതിപ്രവരം, അഘോരേശ്വരക്ഷേത്രത്തിനും പഞ്ചോങ്കാരത്തിനും കിഴക്കാണ് ഇദ്ദേഹം വസിച്ചിരുന്നത്. ഇന്ദ്രമാധവ, ലൌധേശ്വരക്ഷേത്രങ്ങൾക്ക് പടിഞ്ഞാറുമാണ്. കാരണിക ജൽഹണൻ എഴുതി. എഡി 1114-1115 ലെ ജനവരി 22- 11 ന് ഇടക്കാണെന്ന് നിഗമനം.

വിക്രമസംവത് 1187 ലിഖിതം- സീൽ ഗരുഡനും ശംഖുമുദ്രയുമുള്ളത്. നാഗരി സംസ്കൃതം. ആഗ്രഹായണം മാർഗ്ഗശിര പൌർണ്ണമി ഞായർ . പലശൌണ്ടി, നന്ദിവാരം ഗ്രാമങ്ങളാണ് പരമാചാര്യഭട്ട പണ്ഡിതകോണശർമ്മന് കൊടുത്തത്. അദ്ദേഹം പരമഭട്ടാരകപണ്ഡിതരവിധരപുത്രനും ഗേഹദപൌത്രനും പാരാശവഗോത്രത്തിലെ പരമഭട്ടാരകമംഗളന്റെ പ്രപൌത്രനും ആണ്. കാങ്കായന,കൌശിക,ധൌമ്യമെന്ന് ത്രിപ്രവരം, സാംകൃായനബഹ്വീചശാഖ,.പ്രാണാചാര്യനെന്നും ഭട്ടനെന്നും പണ്ഡിതനെന്നും 3 ബിരുദം. ഇത് എല്ലാ പൂർവ്വികർക്കും ഉള്ളത് അപൂർവ്വമാണ്. എഡി 1130 നവംബർ 16 പൌർണ്ണമി.

വിക്രമസംവത് 1190 ഗോവിന്ദചന്ദനും പുത്ര ൻ ആസ്ഫോടചന്ദ്രനും. സീലിൽ മഹാരാജ പുത്രശ്രീമദ് ആസ്ഫോടചന്ദ്രദാര എന്നാണ്. മുകളിൽ ശംഖമുദ്ര. താഴെ അസ്ത്രം (കുന്തം) വലത്തോട്ട് തിരിഞ്ഞത്. നാഗരിലിപി, സം സ്കൃതഭാഷ. യുവരാജാവായി അഭിഷേകം ചെയ്യപ്പെട്ട ആസ്ഫോടചന്ദ്ര യുഗാദി അക്ഷയ തൃതീയ വെള്ളിയാഴ്ച വൈശാഖത്തിലെ ശുക്ലപക്ഷം കാശിയിലെ ഗംഗയിൽ കുളിച്ച് നന്ദിനിപട്ടാലത്തിലെ കണൌത്തഗ്രാമം ദാനം ചെയ്തു.  കാശ്യപഗോത്രം കാശ്യപ,ആവ ത്സാര,നൈധ്രുവപ്രവരം , വാജസനേയശാഖ, സൂര്യരാധകൻ ജ്യോതിശ്ശാസ്ത്രത്തിലെ പഞ്ച സിദ്ധാന്തവും പഠിച്ചവൻ ആണ് സ്വീകർത്താ വ്. ഗുണപാലപ്രപൌത്രനും ലോകപാലപൌ ത്രനും മദനപാലപുത്രനും ആണ് പണ്ഡിത ദാമോദരശർമ്മൻ. താക്കൂര ഗാംഗേകനാണ് എഴുതിയത്. എഡി 1134 മാർച്ച് 30 .

വിക്രമസംവത് 1203 ഗോവിന്ദചന്ദ്രനും മഹാ രാജപുത്ര രാജ്യപാലനും. നാഗരി ലിപി സംസ്കൃതഭാഷ. മഘം കൃഷ്ണപക്ഷം പഞ്ചമി ബുധൻ. രാജ്യപാലപുരത്ത് ഗംഗയിൽ കുളിച്ച് ചാമരവാമിഗ്രാമവും ഹരിചന്ദപാലിയും വേറെ 2 -3 പാടകങ്ങളും (വാലൌരപാടകത്തിലെ) പണ്ഡിത ദാമോദര ശർമ്മന് ദാനം ചെയ്തു.എഴുതിയത് കാരണി

ക താക്കൂറ വിവിക. എഡി 1146 ഡിസംബർ 25 ഉത്തരായനസംക്രാന്തി.

ഗോവിന്ദചന്ദ്ര വിക്രമസംവത് 1207

നാഗരിലിപി സംസ്കൃതഭാഷ. പൌഷം ശുക്ല പക്ഷം പഞ്ചമി ഉത്തരായനസംക്രാന്തി വാരാണസിയിലെ കോടിതീർത്ഥത്തിൽ കുളിച്ച് ലോളിരുപാദഗ്രാമവും ഉംബരാലപട്ടാലയിലെ തിവായിക്ഷേത്രവും പണ്ഡിതദാമോദരശർമ്മന് കൊടുത്തു. എഡി 1150 25 ഡിസംബർ തിങ്കൾ എഴുതിയത് കാരണിക ദാന്ധൂകന്റെ മകൻ വിദ്യാധരൻ.

## സിംഹവർമ്മന്റെ പികിര ഗ്രാന്റ്

മരിച്ചുപോയ ഒരു വൈരാഗിയുടെ സ്വത്ത് ആയി ഗുണ്ടൂർ ജില്ലയിലെ നേലത്തൂർ ഗ്രാമത്തിലെ മുൻസിഫ് അഡ്ഡങ്കി തഹസീൽദാർക്ക് അയച്ചുകൊടുത്തത്. 5 താമ്രപത്രങ്ങൾ. 50 തോല ഭാരം. വൃത്താകൃതിയുള്ള സീലിൽ ഇടത്തോട്ട് തിരിഞ്ഞ് വാപിളർന്ന് ഇരിക്കുന്ന മൃഗം. ഉറുവപ്പള്ളി ഗ്രാന്റിലുള്ള പോലെയുള്ളതാണ്.
സംസ്കൃതഭാഷ ലിപി ഉറുവപ്പള്ളി, മാംഗളൂർ ഗ്രാന്റുകളിലേതുപോലെ. ഉറുവപ്പള്ളിഗ്രാന്റിലെ തകാരം തമിഴിലെ പോ

ലെയാണ്. പ്ലേറ്റുകളുടെ ഇടത്തുവശത്ത് സംഖ്യകൾ ഇട്ടിട്ടുണ്ട്. (1, 2, 4 എന്നിങ്ങനെ) ഉറുവപ്പള്ളി മാംഗളൂർ രേഖകളിലെപ്പോലെ ഭഗവത് വിഷ്ണുവിനെ സ്തുതിച്ചാണ് ആരംഭം.മുണ്ഡരാഷ്ട്രത്തിലെ പികിരഗ്രാമം പല്ലവമഹാരാജാ സിംഹവർമ്മന്റെ 5ആം വർഷം ദാനം ചെയ്ത രേഖയാണ്. സ്കന്ദവർമ്മ 1, മകൻ മഹാരാജാ വീരവർമ്മൻ, മകൻ മഹാരാജാ സ്കന്ധവർമ്മ 2, മകൻ യുവമഹാരാജാ വിഷ്ണുഗോപ, മകൻ പല്ലവ മഹാരാജാ സിംഹവർമ്മനെന്നാണ് വംശാവലി. മംഗളൂർ ഗ്രാന്റ് സിംഹവർമ്മന്റെ 8ആം വർഷമാണ്. ഉറുവപ്പള്ളി ഗ്രാന്റ് സിംഹവർമ്മന്റെ 11ആം വർഷത്തിൽ സഹോദരൻ യുവമഹാരാജാ വിഷ്ണുഗോപവർമ്മൻ ചെയ്തതാണ്. സിംഹവർമ്മനുശേഷം വിഷ്ണുഗോപന് പകരം സിംഹവർമ്മനാണ് രാജാവായത്. ഇതിനുള്ള കാരണം വിഷ്ണുഗോപൻ നേരത്തെ മരിച്ചതാവണം. പികിര ഗ്രാന്റ് ശിബിരമായ മേന്മധുരയിൽനിന്നാണ്.

മാംഗളൂർ ഗ്രാന്റ് ദശനപുരത്തുനിന്നും ഉറുവപ്പള്ളി ഗ്രാന്റ് പാലക്കാട് നിന്നുമാണ്. ബെർണൽ പാലക്കാട് പുലിക്കാടാവാമെന്നും ദശനപുരത്തിന്റെ തെലുഗു പദമാകാമെന്നും പറയുന്നത് ഹുൾട്സ് ശരിയല്ലെന്ന് സ്ഥാപിച്ചിട്ടുണ്ട്. ഫ്ളീറ്റും ഇതിനെ നിരാകരിച്ചിട്ടുണ്ട്. ദശനം പല്ല്. പാല എന്നത് പല്ല് അല്ല. കാട് പുരവുമല്ല. ദശനപുരം ദന്തപുരം (ജാതകകഥ) കലിംഗനഗരത്തിലെ ഗഞ്ചം ജില്ലയിലെ മുഖലിംഗം ദശനപുരമാകാം. എന്നാലത് പല്ലവരാജ്യത്തിന് വളരെ വടക്കാണ്. അതിനാൽ മേന്മധുര, ദശനപുര, പാലക്കാട് ഇവ ഏതെന്ന് മനസ്സിലാകുന്നില്ല എന്ന് ഹുൾട്സ്. എനിക്ക് ഇവ പാലക്കാടും പല്ലശ്ശനയും മാനാമധുരയുടെ വടക്കുള്ള മേൽ മധുരാപുരിയും ആകാം എന്ന് തോന്നുന്നു. ഇവ പല്ലവരാജ്യത്ത് പെട്ടിരുന്നു. ഭാഗവതനും ഭാർഗ്ഗവനും ഭരദ്വാജഗോത്രവുമാണ് സിംഹവർമ്മൻ. അശ്വമേധങ്ങൾ അനുഷ്ഠിച്ചവനാണ്. കാശ്യപഗോത്രം തൈത്തിരീയശാഖ

വിലാസശർമ്മന് ബ്രഹ്മദേയമായി ഗ്രാമം ദാനം ചെയ്യുന്നു. ദേവഭോഗഹലമായി ക്ഷേത്രങ്ങൾക്ക് കൊടുത്ത കൃഷിനിലങ്ങൾ മാതരം ഈ ദാനത്തിൽനിന്ന് ഒഴിച്ചുനി ർത്തുന്നു. ആയുസ്സ്, ബലം, വിജയം ഇവക്ക് അശ്വായുജത്തിലെ ശുക്ലപക്ഷ തൃതീയക്കാണ് ദാനം. വ്യാസവാക്യം പതിവുപോലെ ഉദ്ധരിക്കുന്നു.

## അഭിമന്യുവിന്റെ ഉണ്ടികാവടിക ഗ്രാന്റ്

**1886ൽ ഫ്ലീറ്റ് ഇവ പഠിച്ചു. 3 താമ്രപത്രം. ഇടത്തോട്ട് ചെരിഞ്ഞ് വാ പിളർന്ന് നാവു പുറത്തിട്ട് ഇരിക്കുന്ന സിംഹമാണ് സീലിലുള്ളത്. ഫ്ലീറ്റ് 7ആം നൂറ്റാണ്ടിലെ ലിപി എന്ന് വിചാരിക്കുന്നു. സംസ്കൃതമാണ്. രാഷ്ട്രകൂടരാജാക്കന്മാരെ പറയുന്ന ആദ്യലിഖിതമാണെന്നത് ചരിത്രപരമായി പ്രധാനമാണ്. മാൽഖേദിലെ ശാഖയെപ്പോലെ ഗരുഡനല്ല , സിംഹമാണ് മുദ്ര. രാഷ്ട്രകൂടവംശത്തിന്റെ ഭൂഷണമായ മാനാങ്കനിൽ നിന്നാമ് വംശാവലി തുടങ്ങുന്നത്. മകൻ ദേവരാജൻ. അദ്ദേഹത്തിന് 3 മക്കൾ. അവരിൽ ഭവിഷ്യന്റെ മകനാമ് അഭിമന്യു. മാനാപുരത്താണ് അദ്ദേഹം വസിച്ചിരുന്നത്. ഉണ്ടികാവാ**

ടിക എന്ന ഗ്രാമകം (ചെറിയ ഗ്രാമം) അവിടെനി ന്നാണ് ദാനം ചെയ്തിരിക്കുന്നത്.

ദക്ഷിണശിവസ്യ, ജടാഭാരപ്രവ്രജിതസ്യ എന്ന് രണ്ട് വാക്കുകൾഃ-ഫ്ലീറ്റിന്റെ അർത്ഥം ഒട്ടും ശരി യല്ല. അദ്ദേഹം ദക്ഷിണശിവൻ ഉണ്ടികാവാടത്തി ലെ ശിവനാണെന്നും. അദ്ദേഹം വീടു വിട്ട് ജടാ ഭാരം എന്ന ലസ്ഥലത്തുപോയി താമസിച്ചു എന്നും പറയുന്നത് അടിസ്ഥാനമില്ലാതെയാണ്. ജടാഭാരം ജടാശങ്കരമെന്ന സ്ഥലമാണെന്നും പറ യുന്നു.ഭഗവൻലാൽ ഇന്ദ്രാജി ദക്ഷിണശിവനെ ന്നത് ക്ഷേത്രത്തിലെ പ്രതിഷ്ഠയും ജടാഭാരപ്ര വ്രജിതൻ അവിടുത്തെ പാശുപതശൈവസന്യാ സിയുമാണെന്ന് പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തി നാണ് ഉദകപൂർവ്വം ദാനം ചെയ്യുന്നത്. പേതപംഗാരകന്റെ ദക്ഷിണശിവക്ഷേത്രത്തിന് മാതാപിതാക്കളുടെ പുണ്യത്തിനായി, കൈയിൽ ഉദകം വീഴ്ത്തി, ജടാഭാരപ്രവ്രാജകന് ദാനം ചെയ്തു. (ഉണ്ടികാവാടകം ഗ്രാമം). ഈ ഗ്രാന്റ് ഹരിവത്സക്കോട്ടയുടെ കാവലുള്ള സൈന്യാധി പൻ ജയസിംഹന്റെ സാന്നിദ്ധ്യത്തിലാണ് ചെ യ്തത്. പെത്ത പെംഗാരകദക്ഷിണശിവക്ഷേത്രം ബോംബേ ഗസറ്ററിൽ പഞ്ചമാർഹിക്ക് 4 മൈൽ വടക്കുള്ള പഗാര മഹാദേവക്ഷേത്രമാണ്, അടുത്ത് രണ്ട് ഗ്രാമം ഊണ്ടിയ എന്ന പേരിലു

ണ്ട്. ഇവയിലൊന്നാവാം ഉണ്ടികാവാടിക.
മാനാപുരം താൽക്കാലികശിബിരമല്ല, അഭി
മന്യുവിന്റെ തലസ്താനമാണെന്നും ഇത് രേവ
യിലെ ബാന്ധോർഗാർഹിലെ മാൻപൂരാണെ
ന്നും ഫ്ലീറ്റ് പറയുന്നതിനോട് യോജിക്കണം.
അഭിമന്യുവിന്റെ പ്രപിതാമഹന്റെ പേര്
മാനാങ്കനെന്നാണ്. മാന അഥവാ മാനാങ്കന്റെ
തലസ്ഥാനമെന്ന അർത്തത്തിലാണ് മാനാപുരം
എന്ന നാമം ഉണ്ടായത്.
അനേകഗുണഗണാലംകൃതയശശാം രാഷ്ട്രകൂടാ
നാം തിലകഭൂതോ മാനാങ്ക ഇതി രാജ ബഭൂവ .
തസ്യ വിഗ്രഹവാൻ ഇവ ദേവരാജോ ദേവരാ
ജേതി സൂനു. യസ്യാന്യഭൂമിപതിഭിർവിജിതാഭി
മാനൈർ ഉച്രരായിവംശനിഹിതാശ്വ യശപതാക
ദൃഷ്ടാ ചിരം പ്രതിദിനം  നനു ദൃശ്യതേ ച
ഗംഗേവ പുണ്യസലില പുരതപ്രവൃദ്ധാ .
തസ്യാത്മജ ജിതരിപോർവിജിതത്രിവർഗ്ഗജാത
സ്ത്രയസ്സകലരാജകഭൂമിനാഥ.  യൈസ്സംഗരേഷു
സമുപാത്തമദാസപത്നജ്ജിത്വാ ഹൃതാ സഹ
ഭൂവ വിപുല നൃപശ്രീ തേഷാം ഭവിഷ്യസ്യ
സുതോഭിമന്യു ശൌര്യോർജ്ജരൂപൈസ്സദൃശോ
ഭിമന്യോ.  തേന മാനപുരം അദ്ധ്യാസനേനാലംകു
ർവ്വതാ  മാതാപിതോർപുണ്യാഭിവൃദ്ധയേ
പേതപംഗരകീയദക്ഷിണശിവസ്യ
ഉണ്ടിാവാടികാ നാമ ഗ്രാമകോ

**ജടാഭാരപ്രവ്രജിതസ്യ ഉദകപൂർവ്വകോ ദത്ത അത്ര ന കേനചികി വ്യാജ കർത്തവ്യ. ഹരിവത്സകോട്ട നിഗ്രഹ ജയസിംഗസമക്ഷം അന്യച്ച ബഹുഭിർവസുധാ ഭുക്ത രാജാഭി സഗരാദിഭി യസ്യയസ്യ യഥാ ഭൂമിസ്തസ്യ തസ്യ തദാ ഫലം ഷഷ്ഠിവർഷസഹസ്രാണി സ്വർഗ്ഗേ മോദതി ഭൂമിദ. ആച്ഛേട്ടാ ചാനുമന്താ ച താനി ഏവ നരകേ വസേ.**

സാരനാഥിലെ എപ്പിഗ്രാഫി കണ്ടുപിടുത്തങ്ങൾഃ-

**അശോകസ്തംഭലിഖിതങ്ങൾഃ-ഹ്യയാൻസാങ് ശാക്യമുനി ധർമ്മചക്രപ്രവർത്തനം തുടങ്ങിയ സ്ഥലത്തെ മരതകം പോലെ തിളങ്ങുന്ന സ്തം ഭം എന്ന് വിവരിച്ചത്. മൌര്യകാലബ്രാഹ്മി ലിപി. താഴത്തെ ഭാഗം മാത്രമേ ഉള്ളു. 4 സിംഹവും ചക്രവും ഉണ്ട്.** ഹ്യുയാൻസാങ് ഇതിനെ അശോകനുമായി ബന്ധപ്പെടുത്തി പറയുന്നില്ല, ലിഖിതങ്ങളും പറയുന്നില്ല. ഒരുപക്ഷേ അക്കാലത്ത് സ്തംഭം ഭൂമിക്കടിയിലായിരുന്നിരിക്കണം. ലിഖിതം കാണുന്നുണ്ടാവില്ല. (മി ഓർട്ടെൽ). 3 കഷ്ണം ലിഖിതങ്ങളുള്ളത് ഓർട്ടെൽ കണ്ടെടുത്തു. പല അക്ഷരങ്ങളും പൊട്ടിപ്പോയിട്ടുണ്ട്. ജന്മസ്ഥലത്തും പരിനിർവ്വാണസ്ഥലത്തും സ്തംഭം നാട്ടിയ ധർമ്മരാജാ അശോകനാവണം ഇതും നാട്ടിയത്

എന്നത് അനുമാനമാണ്.തെളിവില്ല. പാട
എന്ന് ഒരു കഷ്ണത്തിലുള്ളത് പാടലീപുത്ര
മാകാമെന്നതും അനുമാനമാണ്. എന്നാൽ
6ആം വരിയിലെ ഹേവം ദേവാനാംപിയേ
ആഹാ എന്നത് തെളിവായി കണക്കാക്കണം.
8ആം വരിയിലെ മഹാമാത ധർമ്മമഹാമാ
തന്മാരാവണം. ഇതും തെളിവായി കൂട്ടാം.
5ആം പാറലിഖിതപ്രകാരം അശോകൻ
രാജാവായി 13 വർഷം കഴിഞ്ഞാണ് ഇവരെ
നിയമിക്കുന്നത്. 7ആം സ്തംഭലിഖിതത്തിൽ
ഇവർ സംഘകാര്യങ്ങളും നോക്കിയിരുന്ന
തായി കാണുന്നു. 5ആം വരിയിൽ ഹേവം
ഇയം ശാസനേ ബിക്കുസംഘസി ച ബിക്കു
ണിസംഘസി ച വിംനപയിതവ്യയേ എന്നു
ണ്ട്. ഇത് ഭിക്ഷുസംഘങ്ങളെ അഭിസംബോധന
ചെയ്ത് അവർക്കും ഗൃഹസ്ഥശിഷ്യർക്കുമു
ള്ളതാണെന്ന് പറയുന്നു. അശോകന്റെ 14ആം
ഭരണവർഷത്തിനു മുമ്പല്ല സാരനാഥ് സ്തംഭം
സ്ഥാപിച്ചത് (ബിസി 255) എന്ന് വ്യക്തമാണ്.
റുമ്മിൻഡേൽ ലിഖിതം രണ്ടു പ്രാവശ്യം
ബുദ്ധജനനത്തെ പറയുന്നുവെങ്കിലും അത്
ബുദ്ധജന്മസ്ഥലം അശോകൻ സന്ദ്ർശിച്ച രേഖ
യാണ്. ഇവിടെയും അശോകൻ സന്ദർശിച്ച
ദിനമാകണം.

ഭാഷ മാഗധി. കാൽസി പാറലിഖിതം,ധൌലി, ജൌഗഡ , റാദിയ, മത്തിയ, രാംപൂർവ്വ, രൂപ്നാഥ്, ബൈരാത്ത്, സഹസ്രം ലിഖിതങ്ങളിലും ബാറബാർ ഗുഹാലിഖിതത്തിലും മാഗധിയാണ്. ഏവം എന്നതിന് ഹേവം, ഇദ്രിസ എന്നതിന് ഹെദിസേ എന്നെല്ലാം കാണാം.

ദേവാനാം പിയേ പിയദസി ലാജ എലാ പാട (ലീപുതേ) ...യേകേനപി സംഘേഭേതവേ എ ചും ഖോ(ഭിക്കുനാ ഭിക്കുണാ വാ) സംഘം ഭിഖതി സേ ഓദതാനിദുസനി സംനംധപയീ യാനാവാസസി ആവാസയീയേ ഹേവം ഇയം ശാസനേനേ ബിക്കുസംഘസി ച ഭിക്കുണിസം ഗസി ച വിംമനപായിതവിയേ ഹേവം ദേവാനാം പിയേ ആഹ. ഹെദിസാ ച ഇകാ ലിപി തുഫാകന്തികം ഹുവാതി സംസലമസി നിഖിത ഇകം ച ലിപിം ഹെദിസം ഏവ ഉപാസകാനാംതികം നിഖിപാത തേപിച ഉപാസകാ അനുപോഷതം യാവു ഏതം ഏവ ശാസനം വിശ്വംസയി തവേ ആജാനി തവേ ച ആവതകേ ച തുഫാകാഹാലേ സവതവിവാസയാതതുഫേ ഏതേനവിയം ജനേന ഹേമേവസവേസു കോടവിസവേസു ഏതേന വിയംപനേന വിവാസപയാഥ.

പാടലീപുത്രത്തിൽ നിന്ന് ദേവാനാം പിയ ദർശിയുടെ ശാസനം ഭിക്ഷുസംഘങ്ങൾക്കും ഭിക്ഷുണിസംഘങ്ങൾക്കും. ഭിക്ഷുക്കളും ഭിക്ഷുണികളും വിഹാരത്തിനു പുറത്ത് താമസിക്കുമ്പോളും ഭിക്ഷ എടുക്കാൻ പോകുമ്പോളും വൃത്തിയുള്ള വെളുത്ത വസ്ത്രം ധരിക്കണം. ഇത് ഗൃഹസ്ഥശി ഷ്യർക്കും ബാധകമാണ്. ഡോ ബ്ലോച്ച് വെള്ളവസ്ത്രം കൊടുക്കുന്നത് സംഘത്തിന്റെ ആജ്ഞ ധിക്കരിച്ച് പുറത്താക്കപ്പെട്ടവർക്കാണെന്നാണ് പറയുന്നത്. അഥവാ ദൂഷ്യം കണ്ടെത്തിയവർക്ക്. ശുദ്ധവസ്തം കൊടുക്കണമെന്നത് പുറത്താക്കലല്ല , അവരെ പുറത്ത് പോകുമ്പോൾ നല്ല വസ്ത്രം ധരിച്ചവരായി കാണുന്നതിനാണെന്ന് മറ്റു ചിലരും പറയുന്നു. ആജ്ഞാപിക്കുന്നു എന്നല്ല, വിഝ്ർാപനം ചെയ്യുന്നു എന്നാണ് അശോകൻ ഉപയോഗിച്ച വാക്ക് എന്നത് ഭിക്ഷുക്കളോടുള്ള ആദരസൂചകമാണ്.

തുഫാകാന്തികം, ഉപാസകാനാന്തികം. ഇവ വേദത്തിലെ വൃത്തം ശരിയാക്കാൻ അനുസ്വാരം 2 സ്വരങ്ഹൽക്കിടയിൽ വരുമ്പോൾ ഒഴിവാക്കുന്ന രീതിയാണെന്നും ഇത് പാലി ഗ്രന്ഥങ്ങളിലും ബുദ്ധമതക്കാരുടെ സംസ്കൃതം

ഗാഥകളിലും സ്വീകരിച്ചിട്ടുണ്ടെന്നും പ്രൊ കേ ൺ. ഋഗേ്വദം ദേവാനാം ഇവ ചിത്രം എന്നത് ദേവാനാമേവ ചിത്രം എന്ന് പഠപാദത്തിൽ ഉപയോഗിച്ചിട്ടുണ്ടെന്നും ചൂണ്ടിക്കാണിക്ക പ്പെടുന്നു. ഋഗേ്വദം 8 59. 2 ഇന്ദ്രം തംശുംബ പുരുഹന്മൻ ആവാസേ എന്നത് വൃത്തമനു സരിച്ച് സാദ്ധ്യമല്ലെന്ന് കേൺ. അവസാനത്തെ 4 അക്ഷരം ലഘു, ഗുരു, ലഘു, ഗുരു എന്ന് വരണം. കവി മനാവാസേ എന്ന് മനം ആ വാസേ എന്നതിന് പകരം ഉപയോഗിക്കു ന്നു. വളരെ പേരെ വധിച്ച ഇന്ദ്രനെന്നത് പുരുഹ ന്മനെന്ന ഋഷിനാമമായി പരിണമിക്കുന്നു. സം സ്കൃതത്തിലെ സംസ്മരണം സംസലനംആയി ഇവിടെ കാണുന്നു. (സംസ്മരണേ നിക്ഷിപ്ത) സംസ്കൃതത്തിലെ ആഹാര ഇവിടെ ആഹാ ല ആണ്. (രലയോരഭേദം).

രണ്ട് ലിഖിതം ഓരോ വരി മാത്രം ഉള്ളവ പിന്നീടുള്ള കാലഘട്ടത്തിലെയാണ്. ഇതിലെ പഴയത് അശോകലിഖിതത്തിനു താഴെയാണ്. (അതിന്റെ അവസാനവരി എന്ന് തോന്നുന്ന വിധം) ആദ്യാക്ഷരങ്ങളില്ല. ........രപരിഗേഹ്യേ രാജ്ഞ അശ്വഘോഷസ്യ ചതാരിസേ സവച്ചരേ ഹേമതപാകേ പ്രഥമേ ദിവസേ

ദശമേ. (അശ്വഘോഷരാജാവിന്റെ 40ആം വർഷം ഹേമന്തത്തിലെ പ്രഥമപക്ഷം ദശമി. )

ചത്വാരിംശേ, സംവത്സരേ, ഹേമന്തപക്ഷേ ഇവയിലെ അനുസ്വാരം ഒഴിവാക്കിയാണ് പ്രയോഗം. രാജ്ഞാ എന്ന് ദീർഘമില്ലാതെ പ്രയോഗിക്കുന്നു. ആദ്യഭാഗം വർദ്ധമാന കല്യാണവിജയരാജ്യേ എന്ന് പിന്നീടുള്ള ലിഖിതങ്ങളിൽ കാണുന്ന പോലെയുള്ള വല്ലതും ആയിരിക്കാം. രാജാവാണ് അ ശ്വഘോഷനെന്ന പരാമർശം ഇത് ബുദ്ധച രിതകർത്താവാകയില്ല എന്ന് തോന്നിക്കുന്നു. ബർമ്മയിലും മറ്റും സംഘരാജാ എന്ന് ബു ദ്ധമതനേതാക്കളെ പറയുന്നുണ്ട്. എന്നാൽ ഈ ലിഖിതം അത്തരമാണെന്ന് പഴക്കം വെച്ച് പറയാനാവില്ല. കനിഷ്കന്റെ കാലത്താവണം ഈ ലിഖിതമെന്നും അക്കാലത്തെ പ്രാദേശിക രാജാവാകാം അശ്വഘോഷനെന്നും കരുതുന്നു. ഗ, ശ ഇവ മൌര്യകാലത്തെ ബ്രാഹ്മിക്ക് സദൃശമാണ്. ലിപി മുഴുവനുമായി എടു ത്താൽ കുശാനകാലത്തോടാണ് സാമ്യം. പ്രാ കൃതവും സംസ്കൃതവും കലർന്ന ഭാഷ ഹു വിഷ്കകാലത്ത് ഉണ്ടായിരുന്നു. അതാവണം ഇതിലെ ഭാഷ.

അശോകലിഖിതത്തിന് ഇടത്തുവശത്ത് , അ ശ്വഘോഷലിഖിതത്തിന് അൽപ്പം മുകളിലായി വേറെ ഒരു ലിഖിതം. ഒരു വരി.
ആചാര്യാണം സമ്മിതിയാനം പരിഗ്രഹണ വത്സീപുത്രികാനാം. സമ്മിതീയരുടെ ആചാ ര്യന്മാരായ വത്സീപുത്രികന്മാർക്ക് വന്ദനം. ആദ്യകാല ഗുപ്തലിപിയാകയാൽ എഡി 4ആം നൂറ്റാണ്ടിലേതാവാം. ഭാഷ കൂടുതൽ സംസ്കൃതമാണ്. പരിഗ്രഹോ എന്നത് പരിഗ്ര ഹണ ആണ്. തിബത്തൻ സമ്പ്രദായപ്പടി വത്സിപുത്രീയർ സമ്മിതീയരുടെ ശാഖയാണ്. ഹ്യുയാൻ സാങ് സാരാനാഥിൽ 1500 സമ്മി തീയഭിക്ഷുക്കളുണ്ടായിരുന്നതായി രേഖപ്പെടു ത്തിയിട്ടുണ്ട്. ബുദ്ധന്റെ പരിനിർവ്വാണശേഷം 200 വർഷം കഴിഞ്ഞ് ബുദ്ധവചനങ്ങൾ സമാ ഹരിച്ച ബുദ്ധസന്യാസിയാണ് വത്സീപുത്രൻ.

അശ്വഘോഷന്റെ ലിഖിതഭാഗം- അപൂർണ്ണമായ ഈ ലിഖിതത്തിലും രാജാ അശ്വഘോഷനാമം ഉണ്ട്. രാജ്ഞോ അശ്വഘോഷസ്യ ഉപലഹേ മംതപക്കേ .... ഹേമന്തത്തിലെ ഉപലപക്ഷത്തി ൽ രാജാ അശ്വഘോഷനെന്നാണ് ലിഖിതം.

കനിഷ്കന്റെ 3ആം വർഷലിഖിതങ്ങൾ:-
ബോധിസത്വപ്രതിമയിലും അതിനുപരി ഉണ്ടായിരുന്ന കുടയുടെ അഷ്ടകോണുള്ള

ശിലാസ്തംഭത്തിലുമാണ് ലിഖിതങ്ങൾ. (ഛത്ര യഷ്ടി) പ്രതിമയും ഛത്രയഷ്ടിയും ഒരേ ദിനം ഒരേ വ്യക്തിയാണ് ദാനം ചെയ്തത്. മഹാ രാജാ കനിഷ്കന്റെ മൂന്നാം വർഷം ഹേമന്ത ത്തിലെ മൂന്നാം മാസം 22ആം ദിവസം . കനിഷ്കൻ കാശിവരെ ഭരിച്ചിരുന്നുവോ ദാനം ചെയ്തവർ കാശിവാസികളായിരുന്നു വോ. മഥുരയിൽ നിന്ന് കാശിയിലേക്ക് തീർത്ഥാടനത്തിനു വന്നസമയത്ത് ഇവിടെ സ്ഥാപിച്ചതാണോ.

ത്രിപീടകഗുരുവായ ഫ്രയർ ബലനും കൂട്ടുകാ രനായ പ്രയർ പുഷ്യഭൂതിയുമാണ് പ്രധാനദാ നം ചെയ്തവർ. . ശ്രാവസ്തി പ്രതിമയും ഇവരാണ് ദാനം ചെയ്തത്. ഈ രണ്ട് പ്രതി മയും ഇതിലെ ഭാഷയും ലിപിയും സദൃശവു മാണ്. മഥുരയിലെ ഒരു ബോധിസത്വപ്രതിമ മേലും ബലയുടെ പേരുണ്ട്. ഇദ്ദേഹം ബുദ്ധ മിത്ര എന്ന ഭിക്ഷുകിയുടെ ഗുരുവാണ്.. മഥുര പ്രതിമ ഹുവിഷ്കകാലത്താണ്. അതായത് സാരനാഥ് പ്രതിമക്ക് 33 വർഷം കഴിഞ്ഞ്. ഖരപല്ലന, വനസ്പര എന്ന് രമ്ടുപേരെക്കൂടി സാരനാഥലിഖിതത്തിൽ കാണാം. വനസ്പാര ക്ഷത്രപനും ഖരപല്ലന മഹാക്ഷത്രപനുമാണ്. പ്രതിമയും ഛത്രയഷ്ടിയും സ്ഥാപിച്ചതിൽ

ഇവരും പങ്ക് വഹിച്ചിട്ടുണ്ട്. ബുദ്ധഭിക്ഷുക്കൾ ഭിക്ഷ വാങ്ങിച്ച് ആഹാരം കഴിക്കാനല്ലാതെ സ്വത്ത് സമ്പാദിക്കാൻ പാടില്ല. അതിനാലാവാം ബലയും പുഷ്യഭൂതിയും ക്ഷത്രപ, മഹാക്ഷത്രപന്മാരിൽ നിന്ന് ഫണ്ട് വാങ്ങി ദാനം ചെയ്തത്. സാരാനാഥ്, ശ്രാവസ്തി പ്രതിമകൾ ഒരേ ഗുരുവാണ് സ്ഥാപിച്ചത്. മഥുര സ്കൂളിലെ ശൈലിയാണ്. ആഗ്ര ഖനിയിലെ ചുവന്ന സാൻഡ്സ്റ്റ്രോൺ ഉപയോഗിച്ചിരിക്കുന്നു. രജുല (രഞ്ജുബുല), സോഡശ എന്നീ ക്ഷത്രപകാലം മുതലേ മഥുരയിൽ ഗാന്ധാര ആര്ട്ട് ഉണ്ട്. സാർനാഥിലേത് ചൂണാർ സാൻഡ്സ്റ്റോണ് ആണ്. ഗയയിലേത് ബാസാൾട്ട്. ഇതെല്ലാം പ്രാദേശികമായി ലഭിക്കുന്ന വസ്തുക്കളാലാണ്, അതിനാൽ അതാതു ദേശത്തെ ശിൽപ്പികൾക്ക് ഈ ശൈലി അറിയാമായിരുന്നു എന്നു വരുന്നു.

ബല മഥുരയിലെ സന്യാസിയായിരുന്നുവെങ്കിൽ ആരാണ് ഖരപല്ലാനനും വനസ്പാരനും. മഹാരാജാ കനിഷ്കന്റെ കാലത്തെ സ്വതന്ത്ര ക്ഷത്രപന്മാരുടെ പിൻഗാമികളായിരുന്നുവോ, ഖരപല്ലവനേക്കാളും മുമ്പ് പരാമർശിക്കപ്പെടുന്ന വനസ്പാരൻ കനിഷ്കന്റെ മകനാണെന്നും കാശിയിലാണ് താമസിച്ചിരുന്നതെന്നും

അചരന്റെ രാജ്യത്തിന്റെ കിഴക്കൻഭാഗം അദ്ദേഹത്തിന്റെ കീഴിലാണെന്നുമാണ് പറ യുന്നത്. ശ്രാവസ്തിയിലെ ലിഖിതത്തിൽ ബലയുടെ ആത്മീയഗുരു പുഷ്യമിത്രനാണ്. ഇവിടെ പുഷ്യഭൂതിയും. ഛത്രദണ്ഡ എന്നാണ് ശ്രാവസ്തിലിഖിതത്തിലുള്ളത്. ഇത് ഛത്രവും ദണ്ഡവും എന്ന് ദ്വന്ദ്വസമാസത്തിലാണെന്ന് കരുതുന്നു. ഭിക്ഷുസ്യ ബലസ്യ ത്രിപിടകസ്യ ന്ന് ഇതിനെ തുടർന്നാണ് വരുന്നത്. ദാനം എന്ന വാക്കുതന്നെ ശ്രാവസ്തിലിഖിതത്തിലി ല്ല രണ്ടിലും പഴയ വടക്കൻ ക്ഷത്രപലിപി യാണ് , പുതിയ കുശാനലിപി അല്ല. അഷ്ട കോണാകൃതിയുള്ള ഛത്രത്തിന്റെ 3 വശ ത്തായി 10 വരി ഉണ്ട്.

മഹാരാജസ്യകനിഷ്കസ്യസം 3 ഹേ 3 ദി 22

ഏതയേപൂർവ്വയേ ഭിക്ഷുസ്യപുഷ്യവുദ്ധിസ്യ സദ്ധ്യേവിഹാരീയഭിക്ഷുസ്യ ബലായത്രിപിടക സ്യ ബോധിസത്വോ ചത്രയഷ്ടി ച പ്രതിഷ്ഠാ പിതോ ബാരാണസീയേ ഭഗവതോ ചങ്കമേ സഹ മാതാപിതിഹി സഹ ഉപാദ്ധ്യേയചേ രേഹി സദ്ധ്യേവിഹാരിഹി അന്തേവാസികേ ഹി ച സഹ ബുദ്ധമിത്രായേ ത്രേപിടകയേ സഹ ക്ഷത്രപേണ വനസ്പരേണ ഖരപല്ലാ നേന ച സഹ ചതുഹി പരിഷഹി സർവ്വ

സത്വനം ഹിതസുഖാർത്ഥം. (മഥുര ലിഖിത ത്തിൽ ധനഭൂതി ഉണ്ട്)   നാലു പരിഷത്തി നും സർവ്വഭൂതത്തിനും സുഖം വരണമെന്നാ ണ് ഇവിടെ പ്രാർത്ഥന.

സാർനാഥ് വിഗ്രഹത്തിലെ 2 ലിഖിതം.

1 പീഠത്തിന് മുന്നിൽ 2 വരി. ഭിക്ഷുസ്യ ബലസ്യ ത്രേപിടകസ്യ ബോധിസത്വോ പ്രതിഷ്ഠാപിതോ ....മഹാക്ഷത്രപേന ഖരപല്ലാനേന സഹ ക്ഷത്രപേന വനസ്ഫരേന.

2. വിഗ്രഹത്തിനു പിന്നിൽ 2 കാലുകളുടെ ഇട.യിൽ  3 വരി.

മഹാരാജസ്യ കനിഷ്കസ്യ സം 3 ഹേ 3 9ി 22 ഏതയേ പൂർവ്വയേ ഭിക്ഷുസ്യ ത്രൈപിടക സ്യ ബോധിസത്വോ ഛത്രയഷ്ടി ച പ്രതിഷ്ഠാ പിതോ.

ശ്രാവസ്തി, മഥുരബുദ്ധവിഗ്രഹലിഖിതങ്ങൾഃ-

സേത് മഹേത് ലിഖിതം ബുദ്ധ ബോധിസത്വ ന്റെ ഭീമകായപ്രതിമയുടെ പീഠത്തിൽ. സം സ്കൃതവും പ്രാകൃതവും കലർന്ന ഭാഷ. ബോധിസത്വോ ഛത്രം ദണ്ഡംശ്ച, ശ്രാവസ്തി യിൽ ഭഗവാൻ നടന്ന സ്ഥലത്ത് (ഭഗവതോ ചംകമേ) കോസംബക്കുടിയിൽ ബലത്രിപി

ടകന്റെ സമ്മാനമായി പ്രതിഷ്ഠിച്ചു. അദ്ദേഹം പുഷ്യവുദ്ധിയുടെ സുഹൃത്ത് (സദ്ധ്യേവിഹരിഷ്യ) ആയിരുന്നു സർവ്വാസ്തിവാദിബുദ്ധമതക്കാരുടെയാണ് ഇതെന്നും പറഞ്ഞിരിക്കുന്നു. ശ്രാവസ്തിയിലെ ജടവനവിഹാരത്തിലെയാണ് കോസംബക്കുടി. ജടവനം എന്നതിന്ഭഗവതോ ചംകമെ എന്നാണ് പറഞ്ഞിരിക്കുന്നത്. ശ്രാവസ്തി നേപ്പാൾ അതിർത്തിയിൽ പ്രതിമ കിട്ടിയതിന് വടക്കാണ്. 19ആം ദിവസം എന്ന് കാണുന്നുണ്ട്. ആദ്യവരി മഹാരാജസ്യ ദേവപുത്രസ്യ കനിഷ്കസ്യ (ഹുവിഷ്കസ്യ) സം.... .ദി 10 9 എന്നാവണം. കൂടുതൽ സാദ്ധ്യത കനിഷ്കനാവാനാണ്. പ്രതിമയുടെ ഇടംകൈ കടിഹസ്തമാണ്. വലംകൈ, തല ഇവ നഷ്ടപ്പെട്ടിരിക്കുന്നു. മഥുരയിലെ പ്രതിമ ഇരിക്കുന്ന രൂപമാണ്. അതും പൊട്ടിയിട്ടുണ്ട്..

മഹാരാജസ്യ കനിഷ്കസ്യ സം....ദി 10 9
ഏതയേ പൂർവ്വയേ ഭിക്ഷുസ്യ
പുഷ്യവുദ്ധ്യായ സദ്ധ്യേവിഹാരിസ ഭിക്ഷുസ്യ ബലസ്യ ത്രെപിടകസ്യ ദാനം ബോധിസത്വോ ഛത്രം ദണ്ഡശ്ച സാവസ്തിയേ ഭഗവതോ ചംകമേ കോസംബകുടിയേ അച്ചാര്യാണാം സർവ്വാസ്തിവാദിനാം പരിഗഹേ

മഥുരസിഖിതം- മഥുരക്ക് അടുത്ത് ചമ്പാകു ന്നിലുള്ള ഇരിക്കുന്ന ബുദ്ധപ്രതിമയുടെ പീഠ ത്തിൽ. സേത് മാഹേതിനേക്കാളും പുതിയതാ ണ്. കുശാനകാലത്തെ സംസ്കൃത,പ്രാകൃത മിശ്രഭാഷയാണ്. ത്രിപിടകം അറിയുന്ന ബുദ്ധ മിത്രയുടെ സഹോദരീപുത്രി ധനവതിയാണ് വിഗ്രഹം സ്ഥാപിച്ചത്. ഹുവിഷ്കന്റെ 33ആം വർഷം 8ആം ദിനം ഗ്രീഷ്മം . ഇവിടേയും ബോധിസത്വ എന്നാണ് ബുദ്ധപ്രതിമ എന്നല്ല. കാലു മാത്രമേ അവശേഷിച്ചിട്ടുള്ളു. പ്രതിമ മധുരവനത്തിലാണ് സ്ഥാപിച്ചതെന്ന് പറയുന്നു (.മഥുര) മഹാരാജസ്യ ദേവപുത്രസ്യ ഹുവി ഷ്കസ്യ സം 30 3 ഗ്രീ 1 ദി 8 ഭിക്ഷുസ്യ ബലസ്യ ത്രിപിടകസ്യ അന്തേവാസിനിയേ ഭിക്ഷുണിയേ ത്രൈപിടകയേ ബുദ്ധമിത്രയോ ഭഗിനിയിയേ ഭിക്ഷുണിയേ ധനവതിയേ ബോധിസത്വോ പ്രതിഹിതവോ മഥുര വനകേ സഹ മാതാപിതി.....

## കർക്കരാജന്റെ ധൂല പ്ലേറ്റുകൾ ശകം 701

ഖണ്ഡേഷ് ജില്ല ബോംബേ പ്രസിഡൻസി ധൂലിയ കച്ചേരി (കളക്ടറുടെ). 3 താമ്രപത്ര ങ്ങൾ. സംസ്കൃതഭാഷ. 28ആം വരിവരെ (24-26 ഒഴികെ) പദ്യം. ബാക്കി ഗദ്യം 33-34 മംഗ ളശ്ലോകം. തെക്കൻ ലിപി. പഞ്ചമഹാശബ്ദവും

ലഭിച്ച രാഷ്ട്രകൂട സുവർണ്ണവർഷ പ്രതാപ ശീല ശ്രീകർക്കരാജാ ആണ് ദാനം ചെയ്യുന്നത്. ഗോവിന്ദ 2 (പ്രഭൂതവർഷ പൃഥ്വീവല്ലഭ മഹാ രാജാധിരാജാ പരമേശ്വര) ന്റെ അനുജൻ ശ്രീധ്രുവരാജന്റെ മകനാണ് ഇദ്ദേഹം. ശകം 701 പുഷ്യമാസം ശുക്ലദശമി. സിന്ധിനഗര ത്തിൽ വസിക്കുമ്പോൾ കൌശികഗോത്രത്തി ലെ ഭട്ടചന്ദ്രാദിത്യപുത്രൻ കഥശാഖക്കാരനായ ബ്രാഹ്മണന് (പേരു നഷ്ടമായി) ദാനം. അദ്ദേ ഹം വേദവേദാംഗഇതിഹാസ പുരാണ വ്യാ കരണ മീമാംസാ, തർക്ക, നിരുക്ത, യജ്ഞവി ദ്യകളിലെല്ലാം പണ്ഡിതനാണ്. നാസിക്കവിഷ യത്തിലെ രക്കുള്ളഗ്രാമമാണ് ദാനം ചെയ്ത ത്. കിഴക്ക് ചേബടിക, തെക്ക് ഗോദാവരി, പടിഞ്ഞാറ് വടമുഖം, വടക്ക് വടപുരം. ഇവ അതിർത്തികൾ. സിന്ധിനഗരം പുരാതനയാദ വരേഖകളിൽ നിന്ന് സിന്നാർ താലൂക്കിലെ സിന്നാർ നഗരമാണ്. രക്കുള്ളഗ്രാമം രാക്ക ൽഗാംവ് ഗോദാവരിക്ക് വടക്കാണ്. എഡി 779 ഡിസംബർ 22 ഉത്തരായനസംക്രാന്തി ക്കാണ് ദാനം. കൃഷ്ണ 1 നു ശേഷം ജ്യേ ഷ്ഠനായ ഗോവിനദ 2 നെ ഉല്ലംഘനം ചെ യ്താണ് ധ്രുവൻ രാജാവായതെന്ന് ജ്യേഷ്ഠോ ല്ലംഘനപദം കാണിക്കുന്ന കാര്യം നേരത്തേ കണ്ടു. (ഇതിന്നു കാരണം രാജദിത്യനെ

വധിച്ചതിന് ബുടുക 1ന് കൊടുത്ത വാഗ്ദാനങ്ങളാണ്). ശകം 675 ദന്തിദുർഗ്ഗ, (സാമങ്ങാട് പ്ലേറ്റ്), ശകം 692 കൃഷ്ണ 1 , ശകം 701 ഗോവിന്ദ 2 (ഈ ലിഖിതം) ശകം 705 ശ്രീവല്ലഭ, (കൃഷ്ണന്റെ മകൻ)ദക്ഷിണേന്ത്യ ഭരിക്കുന്നതായി ജൈന ഹരിവംശം .ശ്രീവല്ലഭൻ ഗോവിന്ദ 2 വാണോ എന്ന് അറിയില്ല. അതോ സഹോദരൻ ധ്രുവനാമോ. രണ്ടു മക്കൾക്കും (കൃഷ്ണന്റെ) ശ്രീവല്ലഭനാമം ഉണ്ടായിരുന്നു.

### ധ്രുവസേന 2 രണ്ട് ഗ്രാന്റുകൾ.

മദ്ധ്യപ്രദേശിലെ റുത്ലാം ജില്ലയിലെ നൊഗാവ ഗ്രാമത്തിൽനിന്ന് ഒരു ബ്രാഹ്മണന്റെ കിണറിന് പുനരുദ്ധാരണം നടത്തുമ്പോൾ(1902) കിട്ടിയ 2 സെറ്റ് താമ്രപത്രം. കാചാകൃതിയിലുള്ള സീലിൽ ഇരിക്കുന്ന കാള വലത്തോട്ട് തിരിഞ്ഞിരിക്കുന്നു. അതിനു താഴെ ശ്രീ ഭട്ടാർക്ക എന്നുണ്ട്. നൊഗാവ പ്ലേറ്റ് (ഗുപ്ത സംവത് 320) . ലിപി മൈത്രക(വലഭി). 300, 20, 5 എന്നീ സംഖ്യകളുണ്ട്. ഭാഷ സംസ്കൃതം. ഗദ്യമാണ്. സാധാരണ ഉദ്ധരിക്കുന്ന ശ്ലോകം മാത്രം പദ്യം. രണ്ട് ബ്രാഹ്മണർക്ക് മൈത്രകരാജാവ് ധ്രുവസേന 2, തലസ്ഥാനമായ വലഭി നിന്ന് ചെയ്ത ദാനമാണ്. അദ്ദേഹത്തിന്റെ സംവത് 310 ലെ ഗ്രാന്റിലുള്ള

അതേ വംശാവലി ഇവിടേയുമുണ്ട്.
മഹേശ്വരി(ശിവ)ഉപാസകനാണ് ബാലാദിത്യ
ധ്രുവസേന 2 . അദ്ദേഹം മാതാപിതാക്കളുടെ
ആത്മീയോന്നതിക്ക് വേമ്ടി മാളവകത്തിൽ
നവഗ്രാമകത്തിന്റെ കിഴക്കേ അതിർത്തിയിൽ
100 ഭുക്തി ഭൂമി അഗ്നിസ്വാമിനെന്ന ബ്രാഹ്മ
ണനും (ഉദുംബരഗഹ്വരത്തിൽനിന്ന് വന്നവ
നും അഗസ്തികാഗ്രഹാരത്തിൽ വസിക്കുന്ന
വനും ചതുർവ്വേദിയും പരാശരഗോത്രം
വാജസനേയശാഖ ബ്രാഹ്മണ കുമാരസ്വാമി
യുടെ പുത്രൻ) സംഗരവിക്കും ( ജംബൂസര
സ്സിൽ നിന്ന് വന്ന് അയാനകാഗ്രഹാരത്തിൽ
വസിക്കുന്നു. ചതുർവ്വേദി കൌശികഗോത്രം
വാജസനേയശാഖ ബ്രാഹ്മണ മഹേശ്വരന്റെ
പുത്രൻ) കൊടുത്തു. കിഴക്ക് വരാഹോത്ത
കഗ്രാമം, തെക്ക് പുഴ, പടിഞ്ഞാറ് ലക്ഷ്മ
ണന്റെ പട്ടിക, വടക്ക് പുളിന്ദാനകഗ്രാമം.
ഇതാണ് ഗ്രാമത്തിന്റെ അതിർത്തി. ഉദകപൂ
ർവ്വം ഉദ്രംഗം, ഉപരികര, ഭൂതവാതപ്രത്യായ,
ധാന്യം, സ്വർണ്ണം മുതലായ വരവുകൾ, ദശാ
പരാധം, കൂലി എടുപ്പിക്കാനുള്ള അവകാസം
, ഉദ്യോഗസ്ഥന്മാരോ സൈന്യമോ പ്രവേശി
ക്കരുതെന്ന ശാസനം, നേരത്തെ ക്ഷേത്രത്തിനും
ബ്രാഹ്മണർക്കും കൊടുത്ത ദാനങ്ങളൊഴികെ
മറ്റെല്ലാം എടുത്തുകൊള്ളാനനുവാദം, (ബ്രാഹ്മ

ണർക്കുള്ള 20ൽ 1 ഭാഗവും എടുക്കരുത്) ഭൂമിഛരിദ്രനിയമം അനുസരിച്ച് ആചന്ദ്രതാരം, ഭൂമിയും നദിയും മലയും കടലും മക്കളും പിന്നീടു വരുന്ന തലമുറകളും എടുത്തുകൊള്ളാനവകാശം ഇപ്രകാരമാണ് ദാനം. ദൂതകൻ രാജപുത്ര കരഗ്രഹ. ദിവിരപതി സ്കന്ധഭട്ടൻ എഴുതി. (ദിവിരപതി വത്രഭട്ടിയുടെ പുത്രൻ) ഇദ്ദേഹം സന്ധിവിഗ്രഹിയാണ്. ഭാദ്രപദം കൃഷ്ണപക്ഷം പഞ്ചമി. ഇത് എന്റെ തന്നെ കയ്യൊപ്പ് എന്ന് രാജാവ് അവസാനം ഒപ്പും വെച്ചിരിക്കുന്നു.

ധാരാസേന 4ന്റെ ഗ്രാന്റിലും ഉദുംബരഗഹ്വരം ഉണ്ട് (ഇത് ഗഹ്വരമെന്ന പേരുള്ളതിനാൽ ഗുഹയാകണം. ജംബുസരസ്സ് സരസ്സ് എന്നതിനാൽ തടാകമുള്ള സ്ഥലമാകണം. കൈറക്കും ഭൃഗുകഛരത്തിനുമിടയിലുള്ള ജംബൂസർ ആകാമെന്ന് അനുമാനം. അഗസ്തികാഗ്രഹാരവും അയാനികാഗ്രഹാരവും പേരു സൂചിപ്പിക്കുന്ന പോലെ വിദ്യാസ്ഥാനങ്ങളായ അഗ്രഹാരങ്ങളാണ്. മാളവകം മാളവ തന്നെയാണ്.

നവഗ്രാമകം, അതിന്ന് അതിരായ വരാഹോതകം (കിഴക്ക്) തെക്ക് നദി വടക്ക് പുളിന്ദാനകം- ഇതിനെ നോഗാവ, ബറോഡ, പൽദൂന എന്നാണ് വിചാരിച്ചിരിക്കുന്നത്.

(കേരളത്തിലെ നവഗ്രാമമായ തിരുനാവായ, അടുത്തുള്ള പന്നിയൂർ ഗ്രാമം, ഭാരതപ്പുഴ, പോളനാട് ഇവയുമായി താരതമ്യം ചെയ്താൽ ഒരു സാദൃശ്യം കാണാം.) ദൂതകനായ ഖരഗ്രഹ , പിന്നീട് സിംഹാസനസ്ഥനായ ഖരഗ്രഹ 2 ആണ്. സ്കന്ധഭട്ട ധ്രുവസേനന്റെ മറ്റു ലിഖിതങ്ങ്ഹളും ധാരാസേനന്റെ (4) ലിഖിതങ്ങളും എഴുതിയിട്ടുണ്ട്. അഛൻ വത്രഭട്ടി ശിലാദിത്യ 1 ന്റെ യും ധ്രുവസേന 2 വിന്റെയും ലിഖിതങ്ങൾ എഴുതിയിട്ടുണ്ട്. മകൻ അനഹിലന്ധ്രുവസേന 3, ഖരഗ്രഹ 2, ശിലാദിത്യ 2 ഇവരുടെ ലിഖിതം എഴുതിയ വ്യക്തിയാണ്. ഗുപ്തസംവത് 320 എഡി 639-40 ആണ്. ഇക്കാലത്ത് കേരളത്തിലെ വലഭി വിദ്യാസ്ഥാനം ഗുജറാത്തിൽ ശാഖ സ്ഥാപിച്ചിട്ട് ഒരു നൂറ്റാണ്ടിലധികമായി.

ഗുപ്തസംവത് 321ലെ നൊഗാവ പ്ലേറ്റ്:-

2 താമ്രപത്രം. 300,20,1, 3 എന്നീ സംഖ്യകളുണ്ട്. ഭാഷ സംസ്കൃതം. ദത്തസ്വാമിയും കുമാരസ്വാമിയുമാണ് ഇവിടെ ദാനം സ്വീകരിക്കുന്നവർ. ഗ്രാന്റ് വന്ദിതപ്പള്ളി എന്ന വിജയശിബിരത്തിൽ നിന്നാണ്. ദത്തസ്വാമി ഉദുംബരാഗ്രഹാരത്തിൽ നിന്ന് വന്ന് അയാനകാഗ്രഹാരത്തിൽ താമസിക്കുന്ന ദശപുരത്തെ ത്രിവേദിയാണ്. പരാശരഗോത്രം

മാദ്ധ്യന്ദികവാജസനേയശാഖ, ബുദ്ധസ്വാമി എന്ന ബ്രാഹ്മണന്റെ പുത്രൻ. ബ്രാഹ്മണ കുമാരസ്വാമി അഗസ്തികാഗ്രഹാരത്തിലാണ് താമസം. ചതുർവ്വേദി പരാശരഗോത്രം വാജസനേയശാഖ ബ്രാഹ്മണബുദ്ധസ്വാമിയുടെ പുത്രൻ. ഇവര്ക്ക് കൊടുത്തത് 100 ഭുക്തി മാളവകത്തിലെ ചന്ദ്രപുത്രകത്തിന് തെക്കേ അതിർത്തിയിൽ. ഭൂമിയുടെ അതിരുകൾ കിഴക്ക് ദമ്മനഹഡ്ഡിക, തെക്ക് ദേവകുലപടാകഗ്രാമത്തിന്റെ അതിർത്തി, പടിഞ്ഞാറ് മഹത്തര വീരതര മണ്ഡലിയുടെ വയൽ, വടക്കു പടിഞ്ഞാറെ മൂലക്കൽ നിർഗണ്ടി കുളം, വടക്ക് വീരതരമണ്ഡലിയുടെ വയൽ. 300 20 1 എന്ന വർഷത്തിൽ ചൈത്രമാസം കൃഷ്ണ പക്ഷം തൃതീയക്കാണ് ദാനം. രണ്ടുപേരും ബുദ്ധസ്വാമിയുടെ പുത്രന്മാരും പരാശരഗോത്രക്കാരും വാജസനേയശാഖക്കാരുമാണ്. ഇരുവരും ഉദുംബരഗ്രാമത്തിൽനിന്ന് വന്നവരാണ്. എന്നാൽ അവർ പഠിച്ച അഗ്രഹാരം വേറെ വേറെയാണ്. ദശപുരത്തെ ത്രിവേദികളുടെ അയാനകാഗ്രഹാരമാണ് ഒന്ന്. (ദശപുരം പത്തൂര്) അഗസ്തികാഗ്രഹാരത്തിലെ ചതുർവ്വേദിയാണ് മറ്റേ ആൾ. ഇതും ദശപുരത്തിലെ മറ്റൊരു അഗ്രഹാരമാണ്. ദശോർ അഥവാ മന്ദസോർ എന്ന സിന്ധ്യകളുടെ പ്രധാന പ്രദേശമെന്നാണ് ഇതിനെ വിചാരിക്കുന്നത്. അതേ സമയം വന്ദിതപ്പള്ളി എവിടെയാണെ

ന്നോ ഏതാണെന്നോ ഊഹിച്ചിട്ടുമില്ല. വന്ദി തപ്പള്ളിയിൽ വെച്ച് ദശപുരത്തെ അഗ്രഹാര ത്തിലേയും അഗസ്ത്യാഗ്രഹാരത്തിലേയും രണ്ടുപേരെ , മാളവത്തിലെ അഗ്രഹാരത്തി ലേക്ക് അദ്ധ്യാപകരായി ഇരിക്കാൻ ഭൂമി നൽകി കൊണ്ടുപോകുന്നതാണ് ലിഖിതം. ഗുപ്തസംവത് 321 എഡി 640-41.

വന്ദിതപ്പള്ളി വന്ദേരിപ്പള്ളിയും അഗസ്താഗ്ര ഹാരം അഗത്തിയമെന്ന കലശമലക്ക് സമീപമുള്ള അഗ്രഹാരവും ദശപുരം പത്തൂരും, നവഗ്രാമം തിരുനാവായും പുഴ ഭാരതപ്പുഴയും വരാഹോതകം പന്നിയൂരും പുളിന്ദാനകം പോളനാടും ആയി ഇവിടെ കേരളത്തിലെ പ്രധാനഅഗ്രഹാരവും വിദ്യാസ്താനവും അവിടെ അന്നുണ്ടായിരുന്ന ചില വേദപണ്ഡിതരും കാണാം. അവരെ മാളവത്തിലെ വലഭിയിലേക്ക് കൊണ്ടുപോ കുന്നു. രണ്ട് വലഭി ശാഖകളും മൂഷകവം ശത്തിലെ വല്ലഭനാണ് 5ആം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ സ്ഥാപിച്ചത്.

മൌണ്ട് അബു നേമിനാഥക്ഷേത്രം ജൈനലിഖിത ങ്ങൾ

**32 ലിഖിതം . ചാലൂക്യരാജാവ് വീരധവളന്റെ മന്ത്രി തേജപാലനാണ് ക്ഷേത്രം പണിതതും അതിന് ദാനം ചെയ്തതും. ഇപ്പോൾ ഇതിന്**

വാസ്തുപാല, തേജപാലക്ഷേത്രം എന്നാണ് പറ യുന്നത്. ലൂണസിംഹവശാഖിക അഥവാ ലൂണ വശാഖിക എന്ന ജൈനമുനിക്കാണ് ക്ഷേത്രം പണിതത്. ക്ഷേത്രവരാന്തയിലെ കോഷ്ഠത്തിൽ കറുത്ത ശിലയിലാണ് ലിഖിതം. 1853ൽ സോമേ ശ്വരദേവന്റെ കീർത്തികൌമുദി എന്ന തന്റെ പുസ്തകത്തിൽ പ്രൊ . അബാജി വിഷ്ണുകഥവ തേ ആണ് ആദ്യമായി ഇത് പ്രസിദ്ധീകരിച്ചത്. പിന്നീട് ഭവനഗർ ആർക്കിയോളജിക്കൽ ഡിപ്പാ ർട്ട്മെന്റ് പ്രസിദ്ധീകരിച്ചു. ജൈനനാഗരി ലിപി. സംസ്കൃതഭാഷ. ചാലൂക്യരുടെ പ്രസിദ്ധപുരോ ഹിതനായ സോമേശ്വരദേവനാണ് കവി. ക്ഷേത്ര സഭാമണ്ഡപത്തിന്റെ ചുമരിനു ചുറ്റുമുള്ള ഉയ ർന്ന ഇരിപ്പിടത്തിന് (ബലാനകം) മറാത്തിയിലു ള്ള ബലാനി എന്ന പദം ഉപയോഗിക്കുന്നു. സിം ഹാസനം എന്നോ സിംഹാസനത്തിന്റെ പാദപീ ഠം എന്നോ അർത്ഥം വരുന്ന ഖട്ടകം എന്ന ഒരു പദവും ഉപയോഗിച്ചിട്ടുണ്ട്. പ്രാകൃതപദങ്ങളും ഉണ്ട്.

തുടക്കം സരസ്വതിയേും ഗണേശനേയും സ്തുതി ച്ചു കൊണ്ടാണ്.തേജപാലന്റെ വംശാവലി പറ യുന്നു. ചാലൂക്യവംശത്തിന്റെ ആസ്ഥാനമായ അനഹിലപുരത്തുനിന്നാണ് വംശം വന്നത്. ചന്ദപ, മകൻ ചന്ദപ്രസാദ, മകൻ സോമ, മകൻ അശ്വരാജ, അദ്ദേഹം കുമാരദേവിയെ വിവാ ഹം കഴിച്ചു. അവർക്ക് 11 കുട്ടികൾ. ഇവരിൽ

ലൂണിഗൻ കുട്ടിക്കാലത്ത് മരിച്ചു. മല്ലദേവ, വാസ്തുപാല, തേജപാല ഇവർ ആണ്മക്കൾ. ജൈഹു, മൌ, സൌ, ധനദേവി, സോഹഗ, വയ ജുക, പദമളദേവി ഇവർ പെണ്മക്കൾ. ഇവർ ജൈനമതം സ്വീകരിച്ചു. (പ്രാഗ്വാതസ്സിന്റെ ശാഖ) നാലു ആൺമക്കളും മന്ത്രിമാരായി അറിയപ്പെ ടുന്നു. വാസ്തുപാലൻ ചാലൂക്യരുടെ സേവക നായിരുന്നു. വാസ്തുപാലനും തേജപാലനും പരസ്പരം ഭ്രാതൃസ്നേഹമുള്ളവരായിരുന്നു.

ചൌലുക്കിയന്മാരുടെ ചരിത്രമാണ് പിന്നെ. വാഗേലചാലൂക്യരെ മാത്രമേ പറയുന്നുള്ളു. അർണ്ണോരാജാ, മകൻ ലവണപ്രസാദ, മകൻ വീരധവള . വീരധവളനെ വാസ്തുപാലനും തേജപാലനും സേവിച്ചിരുന്നു. രാജാവിന് അവരെ സ്നേഹവും വിശ്വാസവുമായിരുന്നു. അർബ്ബുദപർവ്വതം (മൌണ്ട് അബു) ചന്ദ്രാവതി യിലെ പരമാരവംശാവലി ഇവ തുടരുന്നു. പരമാരന്മാരുടെ അധീനതയിലുള്ള അർബ്ബു ദപർവ്വതത്തിലാണ് തേജപാലൻ ക്ഷേത്രം പണി തത്. വസിഷ്ഠമുനിയുടെ യാഗകുണ്ഡത്തിൽനി ന്നാണ് പരമാരജനനം എന്നും ശത്രുക്കളെ നശി പ്പിച്ചതിനാൽ മുനി കൊടുത്ത നാമമാണ് പരമാ രനെന്നും പറയുന്നു. ഈ വംശത്തിലെ ധൂമ രാജന് ദധ്ധൂകനെന്ന പുത്രൻ . ധ്രുവഭട്ട, മുതൽ രാമദേവൻ വരെ നീണ്ട വംശത്തിൽ രാമദേവനു ശേഷം യശോധവളൻ. . യശോധവളന് ധ്രുവവ

ർഷനും പ്രഹ്ലാദനും. ധ്രുവവർഷപുത്രൻ സോമ സിംഹദേവ. പുത്രൻ കൃഷ്ണരാജദേവ.

മാളവരാജാവായ ബല്ലാലനെ യശോധവളൻ പെട്ടെന്ന് വധിച്ചു. ഇതിനു കാരണം ചാലൂക്യരാജാവ് കുമാരപാലനോട് ബല്ലലന് വൈരം തോന്നിയത് മനസ്സിലാക്കിയതിനാലാണ്. അതിന് അർത്ഥം യശോധവളൻ കുമാരപാലന്റെ സാമന്തനായിരുന്നു എന്നാണ്. യശോധവളപുത്രൻ ധാരാവർഷനും കുമാരപാലന്റെ മരുമകൻ ഭീമദേവ 2 ന്റെ സാമന്തനായിരുന്നു. (1265 വിക്രമസംവത് മൌണ്ട് അബു ലിഖിതം) ബല്ലലനെ നശിപ്പിച്ചത് കുമാരപാലനാണെന്ന് പല സ്ഥലത്തും എഴുതിക്കാണുന്നത് ഇതിനാലാണ്. മാളവത്തിലെ പരമാരരാജാക്കന്മാരുടെ പട്ടികയിൽ ബല്ലാലനാമം ഇല്ലെന്നും ഇദ്ദേഹം മറ്റേതോ രാജവംശത്തിലെയാവാമെന്നും ഇവിടെ കുറിച്ചിട്ടിരിക്കുന്നു. പിന്നെ എന്തുകൊണ്ട് അദ്ദേഹത്തെ മാളവാധിപതിയെന്ന് പറഞ്ഞു. ആ ചോദ്യം ആരും ചോദിച്ചുകാണുന്നില്ല.

ധാരാവർഷൻ നായാടിടൽ കമ്പമുള്ളവനും കൊങ്കണരാജാവിന്റെ ശത്രുവുമായിരുന്നു. മൌണ്ട് അബു ലിഖിതത്തിൽ(എഡി 1209) മാണ്ഡലികനായ ഇദ്ദേഹം ചന്ദ്രാവതിയിലെ പ്രഭുവും അസുരന്മാർക്ക് ശംഭുവും ഭീമദേവ 2 ന്റെ സാമന്തനുമാണ്. അനുജനായ പ്രഹ്ലാദനൻ ഗുർജ്ജരരാജാ ഭീമദേവ 2 നെ സാമന്തസിംഹനി

ൽനിന്ന് യുദ്ധത്തിൽ സംരക്ഷിച്ചു. സാമന്തസിം ഹൻ ആരാണെന്ന് കണ്ടെത്തിയിട്ടില്ല. ഗുഹിലമു ഖ്യന്മാരുടെ ലിഖിതത്തിൽ ആ പേരുണ്ട്. (മൌണ്ട് അബു, സാദത്തി ലിഖിതങ്ങൾ). എഡി 1125ലെ വിജയസിംഹനു 5 തലമുറ ശേഷവും, തേജസിംഹന് 5 തലമുറ മുമ്പും ആയി എഡി 1257ലെ ചിത്തോർഗാർഹ് ലിഖിതം അദ്ദേഹത്തി ന്റേതാണ്. എഡി 1200 ൽ അദ്ദേഹമാവണം ഭരിച്ചിരുന്നത്. പ്രഹ്ലാദനൻ എഡി 1209 ലാണ്. ഗുഹിലരാജ്യമായ മേദരാട്ടം (രാഷ്ട്രം) ചന്ദ്രാവ തിപരമാരന്മാരുടെ അതിർത്തിയിലാണെന്നതും ഇത് ശരിയാവണമെന്ന് കാണിക്കുന്നു. വീരധവ ളദേവപുത്രൻ വിശാലദേവന്റെ ലിഖിതപ്രകാരം ചാലൂക്യ, ഗുഹിലബന്ധം എപ്പോഴും സൌഹൃദ ത്തിലല്ല. (മേദപാതകദേശകലുഷരാജ്യ വല്ലീകന്ദു ഉഛേദന കുദ്ദാലകൽപ്പ) വിജയസിംഹന്റെ മകളാണ് അല്ലനാദേവി കാലചൂരി രാജ്ഞിയാ ണ്. അവരുടെ ഭേരാഘട്ട് ലിഖിതം എഡി 1155 ലാണ്. പ്രഹ്ലാദനന്റെ ഗുണങ്ങളിൽ പാണ്ഡിത്യമാ ണ് എടുത്തെടുത്ത് പറയുന്നത്. യുവരാജാവാ യിരിക്കെ അദ്ദേഹം പാർത്ഥപരാക്രമമെന്ന വ്യായോഗം എഴുതി. ശാർങ്ഗധരാപദ്ധതിയിൽ അദ്ദേഹത്തിന്റെ നിരവധി ശ്ലോകങ്ങൾ ഉദ്ധരി ച്ചിട്ടുണ്ട്. സോമസിംഹദേവനെക്കുറിച്ച് അദ്ദേ ഹം ബ്രാഹ്മമരുടെ നികുതികളെല്ലാം അടച്ചു എന്ന് പറയുന്നു.

**തേജപാലന്റെ വംശം- സഹോദരൻ വാസ്തുപാ ലനും പത്നി ലളിതാദേവിയും അവരുടെ മകൻ ജയന്തസിംഹനെന്ന ജൈത്രസിംഹനും .** തേജപാ ലന്റെ ഭാര്യ അനുപമാദേവിയുടെ പിതൃവം ശം- പ്രാഗ്വാതവംശത്തിലെ ഗാഗ ചന്ദ്രാവതി നിവാസിയാണ്. മകൻ ധാരണിക ത്രിഭുവന മാതേവിയെ വിവാഹം ചെയ്തു. അവരുടെ മകളാണ് അനുപമാദേവി. തേജപാലനും അനുപമാദേവിയും അവരുടെ മകനായ ലാവണ്യസിംഹനെന്ന ലൂണസിംഹനും .

തേജപാലന്റെ സഹോദരന് മല്ലദേവനും ഭാര്യ ലിലുകയും മകൻ പൂർണ്ണസിംഹനും. അദ്ദേ ഹം അഹ്ലനാദേവിയെ വിവാഹം കഴിച്ച് പേത്തഡ എന്ന മകനുണ്ടായി.

നേമിനാഥനുവേണ്ട് അർബ്ബുദപർവ്വതത്തിൽ തേജപാലൻ ക്ഷേത്രം പണിതത് ഭാര്യ അനുപ മക്കും മകൻ ലാവണ്യസിംഹനും വേണ്ടിയാ ണ്. വെണ്ണക്കല്ലുകൊണ്ട് നിർമ്മിച്ചു. മുന്നിൽ മണ്ഡപം കെട്ടി. വശങ്ങളിൽ 52 ജിനന്മാർക്ക് ഉപദേവതാക്ഷേത്രം നിർമ്മിച്ചു. മുമ്പിൽ ബാലാനകങ്ങളും കല്ലുകൊണ്ട് കെട്ടി. കൂടാ തെ 10 പ്രതിമ (ചന്ദ്പ, ചന്ദ്പ്രസാദ,സോമ, അശ്വരാജ, ലൂമിഗ, മല്ലദേവ, വാസ്തുപാല, തേജപാല, ജൈത്രസിംഹ, ലാവണ്യസിംഹ ഇവർ പിടിയാനപ്പുറത്ത്) ഇവരുടെ പിന്നിൽ ഇവരും പത്നിമാരും വെണ്ണക്കല്ലിന്റെ ഖട്ടക

ങ്ങളിൽ നിൽക്കുന്ന പ്രതിമകളും ഉണ്ട്. വാസ്തുപാലനും തേജപാലനും ചെയ്ത ദാനധർമ്മങ്ങളെ പിന്നെ പ്രശംസിക്കുന്നു. തങ്ങളുടെ കുടുംബപുരോഹിതരുടെ വംശത്തെ പിന്നീട് പറയുന്നു. അവർ നാഗേന്ദ്രഗഛരവംശത്തിലുള്ളവരാണ്. ക്രമത്തിൽ മഹേന്ദ്രസൂരി, ശാന്തിസൂരി, ആനന്ദസൂരി, അമരസൂരി, ഹരിഭദ്രസൂരി, വിജയസേനസൂരി, ഉദയപ്രഭാസൂിരി. ഉദയപ്രഭാസൂരിയുടെ കവിതകളിൽചിലത് ഗിർനാർ ലിഖിതങ്ങളിലുണ്ട്.

ചാലൂക്യരാജാവ് ആദരിച്ച സോമേശ്വരദേവനാണ് ഈ പ്രശസ്തി എഴുതിയത് എന്ന് അവസാനശ്ലോകം. കേൽഹണപുത്രൻ ധാന്ധലന്റെ മകൻ ചന്ദേശ്വരനാണ് കൊത്തിവെച്ചത്. വിജയസേനസൂരി പ്രതിഷ്ഠാകർമ്മം നടത്തി. ഞായറാഴ്ച ഫാൽഗുനകൃഷ്ണപക്ഷതൃതീയ വിക്രമശകം 1287. ണ എന്നേ ഉള്ളു. ശ്രാവണമോ ഫാൽഗുനമോ എന്ന് സംശയം തോന്നാം. എന്നാൽ ഫാൽഗുനമെന്ന് രണ്ടിടത്ത് ഉണ്ട്. എഡി 1230 മാർച്ച് 3 ആണ് ദിനം. അനാഹിലപാതകത്തിൽ ചാലൂക്യരാജഹംസം ഭീമദേവ 2 വും, മഹാമണ്ഡലേശ്വര രാജകുല സോമസിംഹദേവ ധൂമരാജദേവകുലത്തിലെ വസിഷ്ഠഹോമാഗ്നികുണ്ഡജാതനും ഭരിക്കുമ്പോൾ, ദ്യൂലവാടഗ്രാമം അർബ്ബുദപർവ്വത

ത്തിലെ നേമിനാഥനെന്ന ലൂണസിംഹവസാ ഹികന്ന് , എല്ലാ ദേവകുലികകളോടും വലി യ ഹസ്തിശാലയോടും കൂടി പത്നി അനുപ മാദേവിക്കം മകൻ ലൂണസിംഹനാഥനും ഐ ശ്വര്യത്തിനും പുണ്യത്തിനുമായി തേജപാലൻ സമർപ്പിച്ചു. ചാലൂക്യവംശത്തിലെ മഹാമണ്ഡ ലേശ്വര രാണക ലവണപ്രസാദദേവപുത്രൻ മഹാമണ്ഡലേശ്വര രാണക വീരധവളദേവന്റെ മുദ്രസൂക്ഷിക്കുന്ന തേജപാലൻ സര്വ്വാധികാ ര്യക്കാരനാണ്. എഡി 1230ൽ ചന്ദ്രാവതി പരമാരരാജാവ് സോമസിംഹനാണ് കൃഷ്ണ രാജനല്ല എന്ന് രണ്ടാം ലിഖിതം കാണിക്കു ന്നു. 52 ദേവകുലികകളോടും ഹസ്തിശാല യോടും കൂടിയ ക്ഷേത്രം രണ്ട് ലിഖിതത്തി ലും ഒന്നുതന്നെയാണ്. ഹരിഭദ്രസൂരിയെ പട്ടോലക്കരണപ്രഭു എന്നാണ് ലിഖിതം വിളി ക്കുന്നത്. (ഇത് പട്ടാഭിഷേകമെന്ന് തെറ്റിദ്ധരി ച്ചാണ് എവുതിക്കാണുന്നത്) ക്ഷേത്രത്തിന് ശ്രാവകരായി (ട്രസ്റ്റി) നിശ്ചയിക്കപ്പെട്ടവർഃ മല്ലദേവ, വാസ്തുപാല,തേജപാല, അവരുടെ പിൻഗാമികൾ , ലൂണസിംഹന്റെ അമ്മ അനു പമാദേവിയുടെ വംശത്തിലെ പുരുഷ പ്രജക ളും പിൻഗാമികളും. അനുപമാദേവിയുടെ വംശക്കാർ ചന്ദ്രാവതിയിൽ വസിക്കുന്ന പ്രാഗ്വാദജ്ഞാതികളാണ്. പ്രതിഷ്ഠാദിനത്തി ലും വാർഷികങ്ങളിലും നടത്തേണ്ട ഉത്സവ ങ്ങൾഃ- ചൈത്രമാസത്തിലെ കൃഷ്ണപക്ഷ

തൃതീയയിൽ ആരംഭിച്ച് 8 ദിവസം നീണ്ടു നിൽക്കണം. ആറാട്ട്, പൂജ ഇവ ഉത്സവദി നങ്ങളിൽ ശ്രാവകരാണ് ചെയ്യേണ്ടത്. ചന്ദ്രാവ തിയിലെ ഓരോ പ്രത്യേകസമുദായത്തിനാണ് ഓരോ ദിവസത്തെ പൂജക്ക് അവകാശം. പകുതി പേരും പ്രാഗ്വാദസമുദായമാണ്. ബാക്കി വേസവാല, ഔശവാല, ശ്രീമാല എന്നിവരും കുറച്ചുപേർ ധാർക്കടരുമാണ്. ഇവരുടെ ഗ്രാമങ്ങൾ ഉമ്പര നികി, സരൌലി, കാസഹ്രദം ബ്രാഹ്മണം, ധൌളിഗ്രാമം, മുണ്ഡസ്ഥലതീർത്ഥം, ഫിലിനി, ഹണ്ടൌദ്ര, ദവനി, ഗദഹദ, സഹിലവദ ഇവയാണ്.

നേമിനാഥദേവന് 5 കല്യാണികകളുണ്ട്. (വാർഷികോത്സവത്തിലെ സദ്യകൾ) ഇവ ഗർഭാദാനം, ജനനം, ഉപനയനം, ബോധി, അവസാനപരിനിർവ്വാണം ഇവക്കുള്ളതാണ്. അർബ്ബുദപർവ്വതത്തിലെ ദ്യൂലവാദയിലുള്ള ശ്രാവകർ ഇവ തീരുമാനിക്കുന്നു.

ക്ഷേത്രസംരക്ഷണം ചന്ദ്രാവതിയിലെ രാജ കുല സോമസിംഹദേവനാണ്. പിന്നെ അദ്ദേ ഹത്തിന്റെ മകൻ രാജകുല കന്നടദേവനും മറ്റ് രാജകുമാരന്മാർക്കും. ചന്ദ്രാവതിയിലെ സ്ഥാനപതിഭട്ടാരകന്മാർ കരിലാസന്മാർ, ഗൂഗുലി ബ്രാഹ്മണർ, അചലേശ്വരത്ത് വസിക്കുന്ന വൈശ്യകുലത്തിലെ ട്രസ്റ്റിമാർ, വസിഷ്ഠന്മാർ, 12 ഗ്രാമക്കാർ (ദ്യൂലവാദ,

ശ്രീമാതബഹബു , അബുയ, ഓരസ, ഉത്തര ച്ച, സിഹര, സാല, ഹേത്താഊഞ്ചി, ആഖി, ദണ്ഡേശ്വരദേവന്റെ കോട്ടി, മുതലായ) ഭാലി ബാദത്തിലെ പരമാരന്മാർ, ഇവരെല്ലാം നേമി നാഥന്റെ മണ്ഡപത്തിൽ ഒന്നിച്ചിരുന്നു തേജപാ ലന്റെ നേതൃത്വത്തിൽ ക്ഷേത്രത്തിന് ലൂണ സിംഹവസാഹികമെന്ന് പേരിട്ടു. അവരുടെ പ്രതിജ്ഞപ്രകാരം അവരുടെ പിൻഗാമികളെ ല്ലാം ഈ ക്ഷേത്രം ആചന്ദ്രതാരം സംരക്ഷിക്കാ ൻ കടമപ്പെട്ടു. ഭിക്ഷാപാത്രം, കമണ്ഡലു, മര വുരി, വെളുത്തതോ ചുവന്നതോ ആയ വസ്ത്രം കുടുമ, ജട, ഇവ സ്വീകരിച്ചു, (രാജ കുമാര കന്നദദേവ പരമാര കൃഷ്ണരാജ ദേവനാണ്) സോമസിംഹദേവ ദാവനി , വഹിരവാദി ഗ്രാമങ്ങൾ നേമിനാഥദേവന് സമർപ്പിച്ചു. ഭാവിയിലെ പരമാരരാജാക്കന്മാ രോട് ആചന്ദ്രതാരം ഈ സമ്മാനം സംരക്ഷി ക്കണമെന്ന് ആവശ്യപ്പെട്ടു.

ദിൽവാര -ദ്വൂലവാല ഉമർണി- ഉംബർനികി

ധൌളി -ധൌളി മുണ്ഡസ്ഥലതീർത്ഥം- മൂർച്ചല, ഗഢഹദ - ഗഢര, സഹിലവാദ - സെൽവാര, ആബുയ- അബു, ഉത്രാർച്ച-ഉത്രജ്, സിഹര- സേർ, ഹെത്തൌഞ്ചി- ഹേതംദി, കോട്ടി- കോത്ര, ശാല-ശാൽഗോൻ ഓരസ- ഓറിസ്. ഇപ്രകാരമാണ് ഇപ്പോഴത്തെ നാമങ്ങൾ.

അവസാനം 2 സംസ്കൃതശ്ലോകം കൃഷ്ണനെ ന്ന മുനിയുടെ പിൻഗാമി നയചന്ദ്രസൂരി എഴുതിച്ചേർത്തതാണ്. പ്രാദേശികഭാഷയിൽ ഒരു തീർത്ഥാടകൻ സന്ദർശിച്ച വാർത്തയു മുണ്ട്.

3- 32 വരെയുള്ള ചെറിയലിഖിതങ്ങൾ ജൈനനാഗരിലിപി സംസ്കൃതഭാഷ, ചിലത് പ്രാകൃതവുമുണ്ട്. 4ൽ ഭീമദേവ 1 ന്റെ ലിഖിതത്തിലെ ഉദ്ധരണി ഉണ്ട്. ഈ ലിഖിതങ്ങളിൽ നിന്ന് തേജപാലൻ പിന്നീടു വന്ന വർഷങ്ങളിലെല്ലാം ക്ഷേത്രത്തെ അലങ്ക രിച്ചും മോടി കൂട്ടിയും പല നിർമ്മാണപ്ര വർത്തനഹ്ങളും ചെയ്തതായി മനസ്സിലാ ക്കാം. മഹം (മഹന്ത) എന്ന ബിരുദം തേജ പാലന്റെ കുടുംബാംഗങ്ങളെല്ലാം (സ്ത്രീകളട ക്കം) സ്വീകരിച്ചിരുന്നതായി കാണുന്നു. സോമ വരെയുള്ളവർക്ക് താക്കൂര എന്നും സോമ മുതലുള്ളവർക്ക് മഹന്ത എന്നുമാണ് ബിരു ദം. തേജപാലന്റെ രണ്ടാമത്തെ ഭാര്യ സുഹ ലാദേവിയുടെ അമ്മ സന്തോഷാ താക്കൂറാണി യാണ്. അവരുടെ മാതാമഹനും അതേ ബിരു ദം (താ) ആണ്. വാസ്തുപാലന് സംഘപതി എന്നാണ് ബിരുദം. കീർത്തികൌമുദിയിൽ അദ്ദേഹം വലിയ തീർത്ഥയാത്ര സംഘടിപ്പിച്ച ശേഷമാണ് ഈ ബിരുദം കിട്ടിയത്. ശത്രുഞ്ജ യതീർത്ഥം, രൈവതകം, പ്രഭാസം എന്നീ

സ്ഥലങ്ങളിലേക്കാണ് തീർത്ഥയാത്ര പോയത്. സർഗ്ഗം 9 ൽ മറ്റെല്ലാവരും ഭക്ഷണം കഴിച്ചേ അദ്ദേഹം കഴിച്ചുള്ളു, മറ്റെല്ലാവരും ഉറങ്ങി യിട്ടേ ഉറങ്ങിയുള്ളു, ആദ്യം എഴുന്നേറ്റു, ഇപ്ര കാരം സംഘപ്രഭുവായി എന്ന് പറയുന്നു. തേജപാലന്റെ സ്ത്രീബന്ധുക്കളെ ബായി എ ന്നാണ് വിളിക്കുന്നത്. സുഹലാദേവിയുടെ കുടുംബം പട്ടണത്തിലെ മോദജ്ഞാതികളെന്ന് പറഞ്ഞിരിക്കുന്നു. ജൈനപ്രതിമകൾ:- ജിനസുപാർശ്വ, മുനി സുവ്രത, വാരിസേന, ചന്ദ്രാനന, ജിന ഋഷഭ, ജിന വർദ്ധമാന, തീർത്ഥങ്കര സീമന്തരസ്വാമി, ജിന യുഗന്ധര സ്വാമി, ജിന ബാഹു, ജിന സുബാഹു.

## നൌസാരി പ്ലേറ്റ് ശ്രീയാശ്രയശിലാദിത്യ

**2 താമ്രപത്രം വൃത്താകൃതിയുള്ള സീലിൽ ശ്രീ ആശ്രയ. പഴയ ചാലൂക്യലിപി. സംഖ്യകളുണ്ട്. ഭാഷ സംസ്കൃതം. വരാഹാവതാരത്തെ സ്തുതി ച്ച് ആരംഭം. പിന്നെ ചാലൂക്യവംശാവലി. രാമ നേയും യുധിഷ്ഠിരനേയും പോലുള്ള പുലകേ ശി വല്ലഭ, മകന് ധരാശ്രയജയസിംഹവർമ്മൻ, സഹോദരൻ വിക്രമാദിത്യ സത്യാശ്രയപൃഥ്വീ വല്ലഭ മഹാരാജാധിരാജപരമേശ്വരഭട്ടാരകൻ, മാതാപിതാക്കളുടെ പദാനുധ്യായിയായ ആ മഹേശ്വരൻ നാഗവർദ്ധനന്റെ ശിഷ്യനാണ്. പല്ലവവംശത്തെ പരാജയപ്പെടുത്തി. മകൻ**

യുവരാജാ ശ്രീആസ്രയ ശിലാദിത്യ ശരത്കാ ലചന്ദ്രനെപ്പോലെ പവിത്രമായ കീർത്തി പര ത്തി. കുവേര രാജരാജനെപ്പോലെ ഔദാര്യമതി, കാമദേവനെപ്പോലെ സുന്ദരൻ, സകലകലാ വല്ലഭത്വത്തിലും ധൈര്യത്തിലും വിദ്യാധര രാജാവായ നരവാഹനതുല്യൻ.
നവസാരികത്തിൽ വസിക്കുമ്പോൾ അദ്ദേഹം അധ്വുര്യുവും യജുർവ്വേദിയുമായ ഭോഗിക സ്വാമി എന്നബ്രാഹ്മണന് ആസത്തിഗ്രാമം കൊടു ത്തു. കിക്കസ്വാമിശിഷ്യനും മാത്രീശ്വരസഹോ ദരനും സോമനാഥസ്വാമിപുത്രനംു ആണ് ഈ ബ്രാഹ്മണമ്, സോമനാഥസ്വാമി കാശ്വപഗോത്ര ത്തിലെ ആഗമിസ്വാമിപുത്രനും നവസാരികനി വാസിയുമാണ്. ബഹിരികവിഷയത്തിലെ കാൻഹവലഹാരവിഷയത്തിലാണ് കൊടുത്ത ഗ്രാമം. എഴുതിയത് സന്ധിവിഗ്രഹി ധനഞ്ജയ. മാഘത്തിലെ ശുക്ലപക്ഷം ത്രയോദശി സംവ ത്സരം 400 20 1 (421) സംഖ്യയിലും അക്ഷര ത്തിലും ഉണ്ട്. പുലകേശിവല്ലഭ 2, വിക്രമാദിത്യ 1 ഇവർ ബാദാമി പടിഞ്ഞാറൻ ചാലൂക്യരാണ്. ബൂഹ്ലർ നവസാരികം നൌസാരിയും, അസ ത്തിഗ്രാമം അസ്ത്ഗാമും, കാർമ്മണേയം കാം രേജും ഔസുംബലം ഉംബേലും അല്ലൂരകം ആലൂരും എന്ന് വിചാരിക്കുന്നു, (ഇവ ശ്രീആശ്ര യ ശിലാദിത്യന്റെ വേറൊരു താമ്രപത്രത്തിലെ ഗ്രാമനാമങ്ങളാണ്).

**ഗുജറാത്തിലെ ചാലൂക്യന്മാരുടെ ഗ്രാന്റുകൾ 4 എണ്ണം ഉണ്ട്. 421 ലെ ശ്രീആശ്രയശിലാദിത്യന്റെ നൌസാരി, 443 ലെ അദ്ദേഹത്തിന്റെ സൂറത്ത്, ശകം 653 ജയാശ്രയമംഗളരാജന്റെ ബൽസാർ പ്ലേറ്റ്, അവനിജനാശ്രയ പുലികേശിരാജാ ശകം 490 ലെ നൌസാരി പ്ലേറ്റ്. (ജയാശ്രയമംഗളര ശരാജന്റെ അനുജൻ) ആദ്യത്തെ രണ്ടെണ്ണത്തിൽ യുവരാജാ ശിലാദിത്യനും അഛൻ ജയസിംഹ വർമ്മനും വിക്രമാദിത്യ 1 ന്റെ സമകാലീനരാണ്. (എഡി 655-680) വിനയാദിത്യനും ഈ്കാലത്താണ് (എഡി 680-696)443 എന്നത് കാലചൂരി ചേദി വർഷമാവണം. (എഡി 249-50) ഇതനുസരിച്ച് ആദ്യലിഖിതം എഡി 672, രണ്ടാമത്തേത് എഡി 692. ബാൽസാർ പ്ലേറ്റ് (മംഗളരശ) എഡി 731-32. മംഗലരശന്റെ അനുജനായ പുലകേശിരാജാ എഡി 739. ബാഹ്നീകവിഷയത്തിലെ കാൻഹവ ലഹാരത്തിന്റെ ആസത്തിഗ്രാമം നിർണ്ണയിച്ചി ട്ടില്ല. മംഗളരശനെന്ന കർണ്ണാടകരാജാവിന്റെ അനുജൻ വാഴുന്ന ഈ സ്ഥലം കർണ്ണാടകത്തിനു പുറത്ത്, (പുറനാട്ട്) കാഞ്ഞങ്ങാട്ട് വിഷയത്തി ലെ ഗ്രാമമാകാനുള്ള സാദ്ധ്യത പരിശോധിക്ക ണം.**

## ചേന്ദല്ലൂർ പ്ലേറ്റ് കുമാരവിഷ്ണു 2

നെല്ലൂരിലെ ഓങ്കോൾ താലൂക്കിലെ ചേന്ദല്ലൂർ സെമിന്ദാരിയിലെ വയലിൽ ഉമി നിറച്ച കുട

ത്തിലാണ് 5 താമ്രപത്രം കുഴിച്ചിട്ടിരുന്നത്. വൃത്താകൃതിയുള്ള സീലിലെ ചിഹ്നവും എഴുത്തും മാഞ്ഞിരിക്കുന്നു. പ്ലേറ്റിലെ ലിഖിതം മാഞ്ഞിട്ടില്ല. . 1,2, 3, 4 എന്ന് സംഖ്യയിൽ പ്ലേറ്റുകളെ രേഖപ്പെടുത്തിയിട്ടു ണ്ട്. (ഇടത്തെ മാർജിനിൽ). ഭാഷ സംസ്കൃത ഗദ്യം. 26-32 വരെ ബ്രഹ്മഗാനം എന്ന് പദ്യം രേഖപ്പെടുത്തിയിട്ടുണ്ട്. പല്ലവമഹാരാജാ കുമാരവിഷ്ണു 2 വിന്റെ 2ആം വർഷത്തി ലെ കാഞ്ചീപുരത്തുനിന്നുള്ള ശാസനമാണ്. മഹാരാജാ ബുദ്ധവർമ്മന്റെ മകനും മഹാ രാജാ കുമാരവിഷ്ണു 1 ന്റെ പൌത്രനും മഹാരാജാ സ്കന്ധവർമ്മന്റെ പ്രപൌത്രനും ആണ്.കർമ്മാങ്കരാഷ്ട്രത്തിലെ (കമ്മാങ്ക) ചേന്ദ ലൂരിലെ കവചകാരഭോഗത്തിലെ ഒരു വയൽ ബ്രാഹ്മണന് ദാനം ചെയ്ത രേഖയാണ്. കർമ്മരാഷ്ട്രം, അഥവാ കമ്മരാഷ്ട്രം കിഴക്കൻ ചാലൂക്യരുടെ രണ്ട് ലിഖിതങ്ങളിൽ ഉണ്ട്. പല്ലവ സിംഹവർമ്മന്റെ പികിര, മാംഗളൂർ, ഉറുവപ്പള്ളി ഗ്രാന്റുകളിലെ ലിപിയോടാണ് സാമ്യം. എന്നാൽ അവയിലെ വംശാവലിയു മായി ചേന്ദലൂർ പ്ലേറ്റിലെ വംശാവലിക്ക് ബന്ധം കാണുന്നില്ല. സ്കന്ധവർമ്മന്റെ പേര് ഇരുവംശാവലിയിലും ഉണ്ട്. കുമാരവിഷ്ണു 1, ബുദ്ധവർമ്മൻ, കുമാരവിഷ്ണു 2

എന്നിവരെ ചേന്ദലൂർ പ്ലേറ്റിലേ സ്കന്ധവ ർമ്മന്റെ പിൻഗാമികളായി പറയുന്നുള്ളു. കാസക്കുടി പ്ലേറ്റിൽ സിംഹവിഷ്ണു മുതൽ വംശാവലി പറയുമ്പോഴും അവരുടെപേരില്ല. കുറം, കാസക്കുടി പ്ലേറ്റുകളേക്കാളും പഴയ ലിപിയാണ് ചെന്ദല്ലൂരിലേത്. ചേന്ദല്ലൂർ ലിഖിതത്തിലെ രാജാക്കന്മാർ സിംഹവർമ്മ നും സിംഹവിഷ്ണുവിനും ഇടക്കുള്ള കാല ത്താവാം ഭരിച്ചത്.

ഭഗവാൻ വിഷ്ണുവിന് വിജയം ഭവിക്കട്ടേ എന്നാണ് ലിഖിതാരംഭം. 432 പട്ടിക നിലം ബ്രഹ്മദേയമായി , ക്ഷേത്രങ്ങൾക്കും ബ്രാഹ്മണ ർക്കും കൊടുത്തത് മാത്രം ഉൾപ്പെടാതെ, സക ല ഭോഗത്തോടും കൂടി ആചന്ദ്രതാരം കൌ ണ്ഡിന്യഗോത്രം ഛാന്ദോഗ്യസൂത്രം അഭിരൂപ.... .ത്തിലെ നിവാസിയായ ബ്രാഹ്മ ണൻ ഭവസ്കന്ധത്രാതന് ദാനം ചെയ്യുന്നു എന്നാണ് രേഖ. ആയുസ്സ്, ശക്തി, വിജയം, ബലം ഇവ വർദ്ധിപ്പിക്കാനാണ് കാർത്തികമാ സത്തിലെ ശുക്ലപക്ഷത്തിലെ പഞ്ചമിക്ക് രാജാ വിന്റെ രണ്ടാം ഭരണവർഷം ഈ ദാനം ചെയ്തിരിക്കുന്നത്. ബ്രാഹ്മണരും ഗോക്കളും പ്രജളും സൌഖ്യമായിരിക്കട്ടെ എന്ന് അവ സാനം പ്രാർത്ഥന ഉണ്ട്.

## ചേന്ദലൂർ പ്ലേറ്റ് സർവ്വലോകാശ്രയ എഡി 673

ഇതും ഉമി നിറച്ച പാത്രത്തിൽ വയലിൽ കുഴിച്ചിട്ടിരിക്കയായിരുന്നു. 5 താമ്രപത്രം സീലിന്റെ നടുവിൽ ശ്രീവിജയസിദ്ധി . താഴെ 7 ഇതളുള്ള താമര. മുകളിൽ 2 വാളിനു നടുവിൽ ചന്ദ്രക്കല. സർവ്വലോകാശ്രയ 2 വിന്റെ അഛൻ വിഷ്ണുവർദ്ധന 2 ന്റെ 2 താമ്രപത്രലിഖിതങ്ങ്ഹളിലുള്ള അതേ ലിപി യാണ്. ആദ്യത്തെ പ്ലേറ്റിൽ 1 എന്ന് സംഖ്യ യുണ്ട്. ഭാഷ സംസ്കൃതം ഗദ്യം. 37-39 ബ്രഹ്മൻ പാടിയ ഗീതം 2 ശ്ലോകം ഉണ്ട്. സർവ്വലോകാശ്രയൻ വിഷ്ണുവർദ്ധന 2 വിന്റെ മകനും ഇന്ദ്രഭട്ടാരകവർമ്മന്റെ പൌ ത്രനും വിഷ്ണുവർദ്ധന 1 ന്റെ പ്രപൌത്ര നുമാണ്. ഇന്ദ്രഭട്ടാരകവർമ്മന് സിംഹവിക്രമ നെന്ന് ബിരുദമുണ്ട്. വിഷ്ണുവർദ്ധന 2 ന് മകരധ്വജനെന്നും. വിജയസിദ്ധി എന്നത് സർവ്വലോകാശ്രയന്റെ അപരനാമമാണ്. പല യുദ്ധങ്ങളിലും ശത്രുവിനെ തോൽപ്പിച്ച് വിജയം സിദ്ധിച്ച് നേടിയ ബിരുദമാണത്. പിന്നീടു വന്ന കിഴക്കൻ ചാലൂക്യലിഖിതങ്ങ ളിൽ വിജയസിദ്ധി എന്ന സർവ്വലോകാശ്രയ നെ മംഗിയുവരാജാ എന്നാണ് പറയുന്നത്. ഈ താമ്രപത്രങ്ങൾ വൈശാഖപൌർമ്ണമിക്ക്

ചന്ദ്രഗ്രഹണത്തിന് രാജാവിന്റെ രണ്ടാം വർഷ ത്തിലാണ് കൊടുത്തത്. മംഗിയുവരാജാ (എഡി 672-696) മേയ് 6 എഡി 673 നാണ് ഈ ഗ്രഹണം ഉണ്ടായത്. ചാന്ദോഗ്യം(സാമ വേദം) പഠിച്ച 6 ബ്രാഹ്മണർക്ക് ദാനം ചെയ്യു ന്നതായാണ് രാജാവ് പ്രഖ്യാപിക്കുന്നത്. ഓരോരുത്തർക്കും ഈരണ്ട് ഷെയറാണ്. ഇവരിലെ 5 പേർ കൌണ്ഡിന്യഗോത്രം ഒരാൾ കാലഭവഗോത്രം. അവരുടെ ഗ്രാമം, ആദ്യത്തെ ആളുടെ വാസ്തവ്യ(താമസിക്കുന്ന ഗ്രാമം), മറ്റുള്ളവരുടെ തെലുഗുനാമം ഭായ , ഇവ തരുന്നു. പേരില്ല. 6 ഗ്രാമം കടൂര, വംഗ്ര, കൊല്ലിപ്പുരോ, പിദേന, കുരിയിട, കോടിങ്കി. ആജ്ഞാപ്തി നരഭാസ്കരനും ഉദയഗിരിയിലെ സൂര്യതുല്യനും അയ്യനവംശ ജനും നിരവധി യുദ്ധം ജയിച്ചവനും നിഷ്ഠാ വാനായ മഹേശ്വരനും ആയ അനഘവർമ്മ നാണ്. എഴുതിയത് പാംബേയ സർവ്വോത്തമ നായ അഥർവ്വണൻ. ചേന്ദരൂരഗ്രാമം ദാനം ചെയ്തു. ഇത് ചേന്ദലൂരാണ്.

## ധർ - 2 പ്രാകൃതകവിതകൾ

**ഭാഷ മഹാരാഷ്ട്രി (അപഭ്രംശ) 109 ശ്ലോകമുണ്ട് ആര്യവൃത്തത്തിലാണ് കവിത. കൂർമ്മാവതാര**

**പ്രശസ്തിയാണ്. ആദ്യത്തെ ശ്ലോകം ഭൂമിയെ ഇത്രയും കൃത്യമായി വഹിച്ച കൂർമ്മത്തിന്റെ അമ്മയെ പ്രണമിക്കുന്നു. രണ്ടാമത്തേത് കൂർമ്മത്തെപ്പോലും അതിശയിച്ച ഭോജന്റെ ധാരണശക്തിയെ പ്രശംസിക്കുന്നു. കൂർമ്മശതകം എന്നാണ് കവി തന്റെ കൃതിയെ വിളിക്കുന്നത്. രണ്ടാം ഭാഗത്ത് പലപ്രാവശ്യം ഭോജനെ നേരിട്ട് അഭിസംബോധന ചെയ്യുന്നു. മേരുതുംഗന്റെ പ്രബന്ധചിന്താമണിയും ബല്ലാലന്റെ ഭോജപ്രബന്ധവും ഭോജന്റെ സഭയിലാണ് രചിച്ചത്. ഈ ശതകം അക്കാലത്ത് രചിക്കപ്പെട്ടതാണ്. ചരിത്രപരമായി അതാണ് ഇവയുടെ പ്രാധാന്യം. ഓം നമശിവായ എന്നാണ് രണ്ടിന്റേയും തുടക്കം.**

## ചോളരാജാക്കന്മാരുടെ കാലം

36 എണ്ണം. ഇതിൽ ഏറ്റവും പ്രധാനം പരാന്തക 1 ന്റെ ലിഖിതമാണ് ഇദ്ദേഹം എഡി 907ൽ ജനുവരി 15- ജൂലൈ 25 ന് ഇടയിലാണ് കിരീടം ധരിച്ചത് എന്ന് ലിഖിതം വെച്ച് കണക്കാക്കാം.

പരാന്തക 1 ഗ്രാമം ശിവലോകനാഥക്ഷേത്രം.

കലിയുഗം 4044 മതിരൈകൊണ്ട കോ പരകേസരിവർമ്മന്റെ 30ആം വർഷം രേവതി

ശനി, മകരമാസം. 22ന് എഡി 943 ജനുവരി 14 മകരസംക്രാന്തി . ( കലിയുഗത്തിലെ 1477015 ആം ദിനം) 919 ജനുവരി 15നും 946 ജൂലൈ 25നും ഇടയിലാണ് പരാന്തക 1 ന്റെ 10ആം വർഷം. ഭരണാരംഭം ജനുവരി 15- ജൂലൈ 25 ന് ഇടയിൽ എഡി 907 ൽ എന്ന് കണക്കാക്കിയിരിക്കുന്നു. ഇവിടെ മതിരൈ കൊണ്ട എന്ന ബിരുദം ഉള്ളതിനാൽ ഇത് സുന്ദരചോള പരാന്തക 2 ആവാനാണ് സാ ദ്ധ്യത. പരാന്തക 1 വളരെ മുമ്പാണ്. (ആദി ത്യചോള 1 ന്റെ അഛനാണ്).136 ചോളലി ഖിതങ്ങൾ പരിശോധിച്ചതിൽ ഇതു മാത്രമാ ണ് കലിയുഗദിനം പറയുന്നതെന്നതും ഇതിലെ ഉത്തരായനം ജനുവരി 14നാണെന്നതും ശ്രദ്ധി ക്കണം. ഡിസംബർ 25 ന് ഉത്തരായനം എന്ന യൂറോപ്യരുടെ കണക്ക് ഇവിടെ ശരിയായ ലിയുഗഗണനയിൽ തെറ്റാണെന്ന് വരുന്നു, ക്രിസ്തുമസ്സിന് ഉത്തരായനം വരുത്താനാവാം അവർ വളഞ്ഞ് മൂക്കുപിടിച്ചത്.

രാജേന്ദ്രചോള 1 തിരുപ്പലാത്തുറൈ ദാരുകാ വനേശ്വരക്ഷേത്രം .5ആം വർഷം മേടഞായറു ചൊവ്വ, ശതാഭിഷനക്ഷത്രം എഡി 1017 മാർച്ച് 26. ചൈത്രകൃഷ്ണപക്ഷഏകാദശി . രാജേന്ദ്രചോളന്റെ ഭരണം എഡി 1012 മാർച്ച്

27നു മുമ്പ് ആരംഭിച്ചിരിക്കയില്ല എന്ന് അനുമാനം.

വിക്രമചോള തിരുവാരൂർ ത്യാഗരാജസ്വാമി ക്ഷേത്രം. 4ആം വർഷം ആര്ദ്ര നക്ഷത്രം ഋഷഭശുക്ലപക്ഷം തൃതീയ, ബുധൻ എഡി 1122 മേയ് 10 ഇതേ ക്ഷേത്രം 40ആം വർഷത്തെ ലിഖിതം ആർദ്രനക്ഷത്രം ഋഷഭശുക്ലപക്ഷം തൃതീയ

ഇതേ ക്ഷേത്രം ശ്രാവണകൃഷ്ണപക്ഷതൃതീയ ചൊവ്വ ചിങ്ങത്തിലെ രേവതി.

രാജരാജ 2. തിരുവാലഞ്ചുഴി കപർദ്ദീശ്വരക്ഷേ ത്രം 16ആം വർഷം പുനർവസു, ബുധൻ കർക്കടകത്തിലെ കൃഷ്ണപക്ഷദ്വാദശി . എഡി 1162 ജൂലൈ 11-12 (ബുധൻ-വ്യാഴം-) ആർദ്ര- പുനർവസു. രാജരാജന്റെ ഭരണാ രംഭം എഡി 1146 ജൂലൈ 11നു മുമ്പ് ആവാ നിടയില്ല എന്ന് നിഗമനം.

കുലോത്തുംഗചോള 3 വേദാരണ്യം വേദാരണ്യേശ്വരക്ഷേത്രം 4ആം വർഷം മീനഞായിറു, പൂർവ്വപക്ഷപഞ്ചമി, വ്യാഴം, രോഹിണിനക്ഷത്രം. എഡി 1182 മാർച്ച് 11.

വാലീശ്വരക്ഷേത്രം രാമഗിരിയിലെ ലിഖിതം 6ആം വർഷം കർക്കടകം കൃഷ്ണപക്ഷം വ്യാഴം രോഹിണി എഡി 1184 ജൂലൈ 5 നാണ്. ഭരണാരംഭം എഡി 1178 ജൂലൈ 8നു

മുമ്പാവില്ലംന്ന് അനുമാനം. അതേ ക്ഷേത്രത്തി ൽ 6ആം വർഷം തന്നെ കർക്കിടകം കൃഷ്ണ പക്ഷത്തിലെ രോഹിണി, വ്യാഴം, ദ്വാദശിക്ക് അദ്ദേഹത്തിന്റെ ലിഖിതം ഉണ്ട്.
തിരുവക്കരൈ ചന്ദ്രമൌലീശ്വരക്ഷേത്രത്തിൽ 16ആം വർഷത്തെ ലിഖിതം മകരഞായിറു, 24ആം തിയ്യതി തിങ്കൾ, അപരപക്ഷനവമി അനിഴം നാളിലാണ്. എഡി 1194 ജനുവരി 17. വേദാരണ്യം വേദാരണ്യേശ്വരക്ഷേത്രത്തിൽ 20ആം വര്ഷത്തെ ലിഖിതം ഉത്രാടം ഞായർ ഋഷഭത്തിലെ അപരപക്ഷഏകാദശി. എഡി 1198 മേയ് 3 . കള്ളപ്പെരുമ്പൂരിലെ കൈലാ സനാഥസ്വാമിക്ഷേത്രത്തിലെ ലിഖിതം 23ആം വർഷം വൃശ്ചികഞായിറു, അപരപക്ഷത്ര യോദശി, തിങ്കൾ, വിശാഖം എഡി 1200 നവംബർ 6. അതേക്ഷേത്രം 25ആം വർഷത്തെ ലിഖിതം ഉത്തരഫാൽഗുനിനക്ഷത്രം ബുധൻ കർക്കിടകത്തിലെ അപരപക്ഷം പഞ്ചമി. എഡി 1202 ജൂലൈ 24 . വേദാരണ്യം വേദാരണ്യേശ്വരക്ഷേത്രത്തിലെ 32ആം വർഷത്തെ ലിഖിതം തിങ്കൾ ധനു അപരപ ക്ഷം നവമി . എഡി 1209 ഡിസംബർ 21 ചിത്രനക്ഷത്രം

രാജരാജ 3 അഗത്തിയാൻ പള്ളി അഗസ്തീശ്വ രക്ഷേത്രം 2ആം വർഷലിഖിതം കുംഭഞായി റു തിങ്കൾ, പൂർവ്വപക്ഷദ്വിതീയ ശതാഭിഷം.

എഡി 1218 ജനുവരി 29 തിരുനെല്ലിക്കാവൽ അമലകേശ്വരക്ഷേത്രം 9ആം വർഷം പൂർവ്വ ഫാൽഗുനി കുംഭം പൂർവ്വപക്ഷം ചതുർദ്ദശി ഞായർ. എഡി 1225 ഫെബ്രുവരി 23 കീവലൂരിലെ അക്ഷയലിംഗേശ്വരക്ഷേത്രം 10ആം വർഷലിഖിതം മൂലം നക്ഷത്രം വെള്ളി, മേഷം അപരപക്ഷം ചതുർത്ഥി. എഡി 1226 ഏപ്രില് 17. മേടം 24, വൈ ശാഖത്തിലെ കൃഷ്ണപക്ഷചതുർത്ഥി, തിരുവാലഞ്ചുഴി കപർദ്ദീശ്വരക്ഷേത്രം 12ആം വർഷം സിംഹഞായിറു അപരപക്ഷ ചതു ർത്ഥി തിങ്കൾ, ഉത്തരഭദ്രപാദം എഡി 1227 ആഗസ്ത് 2 രാമഗിരി വള്ളീശ്വരക്ഷേത്രം 16ആം വർഷം അനുരാധം വ്യാഴം കർക്കി ടകം 14 പൂർവ്വപക്ഷം എഡി 1231 ജൂലൈ 10. രാജരാജ 3 ന്റെ ഭരണാരംഭം എഡി 1216 ജൂലൈ 10 നു ആരംഭിച്ചിരിക്കണമെന്ന് അനുമാനം. തിരുവണ്ണാമല അരുണാചലേശ്വ രക്ഷേത്രം 16ആം വർഷം മൃഗശിര ശനി ഋഷഭത്തിലെ 28ആം ദിനം എഡി 1232 മേയ് 22 അതേ ക്ഷേത്രം 18ആം വർഷം രേവതി ഞായറാഴ്ച, കാർത്തികമാസം ദശമി എഡി 1233 നവംബർ 13 കീവലൂർ അക്ഷയലിംഗേ ശ്വരക്ഷേത്രം 18ആം വർഷം ഞായറാഴ്ച ധനു അപരപക്ഷം അഷ്ടമി. എഡി 1233 ഡിസംബർ 26. വേദാരണ്യം വേദാരണ്യേശ്വ രക്ഷേത്രം 19ആം വർഷം മിഥുനമാസം

പൂർവ്വപക്ഷം ത്രയോദശി ഞായർ കേട്ട നക്ഷ ത്രം. എഡി 1234 ജൂൺ 11 തിത്തഗുഡി വൈ ദ്യനാഥേശ്വരക്ഷേത്രം 19ആം വർഷം അശ്വിനി ഞായറാഴ്ച, വൃശ്ചികം പൂർവ്വപക്ഷത്രയോ ദശി. 5 എഡി 1234 നവംബർ അൻബിൽ വിഘ്നേശ്വരക്ഷേത്രം 19ആം വർഷം കുംഭം പൂർവ്വപക്ഷം പഞ്ചമി വ്യാഴം രേവതി എഡി 1235 ജനുവരി 25 . തിരുത്തെങ്കൂരിലെ രജതഗിരീശ്വരക്ഷേത്രം 25ആം വർഷം ഉത്രാടം മകരം അപരപക്ഷം ചതുർദ്ദശി ശനി എഡി 1241 ജനുവരി 12. തിത്തഗുഡി വൈദ്യനാഥേ ശ്വരക്ഷേത്രം 27ആം വർഷം, മകം ബുധൻ സിംഹം പൂർവ്വപക്ഷപ്രഥമ. എഡി 1242 ജൂലൈ 30 . വേദാരണ്യം വേദാരണ്യേശ്വര ക്ഷേത്രം 27ആം വർഷം മകരം അപരപക്ഷം പഞ്ചദശി തിങ്കൾ പുഷ്യം നക്ഷത്രം എഡി 1243 ജനുവരി 7. രാമഗിരി വാലീശ്വരക്ഷേ ത്രം 29ആം വർഷം പുഷ്യം തിങ്കൾ മിഥുനം 32 , പൂർവ്വപക്ഷം പ്രഥമ. എഡി 1245 ജൂൺ 26. രാജരാജ 3 ന്റെ ഭരണാരംഭം എഡി 1216 ജൂൺ 18നു മുമ്പാവില്ലെന്ന് അനുമാനം. തിരുവണ്ണാമല അരുണാചലേശ്വരക്ഷേത്രം 30ആം വർഷം അനുരാദം ഞായർ ധനു അപരപക്ഷം ത്രയോദശി. എഡി 1245 ഡിസംബർ 17.

രാജെന്ദ്രചോള 3 .

വേദാരണ്യക്ഷേത്രം വേദാരണ്യം. 9ആം വർഷം മകരം പൂർവ്വപക്ഷം ദ്വിതീയ ചൊവ്വ ചതയം. എഡി 1255 ജനുവരി 12. തിരുത്തെങ്കൂര് രജതഗിരീശ്വരക്ഷേത്രം 11ആം വർഷം രോഹിണി തിങ്കൾ കര്ക്കടകം അപരപക്ഷം ത്രയോദശി എഡി 1257 ജൂലൈ 9. വേദാരണ്യേശ്വരക്ഷേത്രത്തിലെ 16ആം വർഷലിഖിതം. ഉത്തരഫാൽഗുനി തിങ്കൾ ഋഷഭത്തിലെ പൂർവ്വപക്ഷ ഏകാദശി. എഡി 1262 മേയ് 1 അതേ ക്ഷേത്രം 18ആം വർഷം മകരം അപരപക്ഷം ദ്വിതീയ ബുധൻ തിരുവോണം എഡി 1264 ജനുവരി 2. തിരുവാരൂരിലെ ത്യാഗരാജസ്വാമിക്ഷേത്രം 20ആം വർഷം മകരം പൂർവ്വപക്ഷം ത്രയോദശി ബുധൻ പുണർതം. എഡി 1268 ജനുവരി 20

## പാണ്ഡ്യരാജാക്കന്മാരുടെ കാലം

19 ലിഖിതം .. നേരത്തേ പറഞ്ഞു. ഇവിടെ വേറെ 35 തിയ്യതി 18 പാണ്ഡ്യരാജാക്കന്മാരുടേതായി അവതരിപ്പിച്ചിരിക്കുന്നു.

ജടാവർമ്മൻ കുലശേഖരൻ തിരുച്ചുണ്ണൈ അഗസ്ത്യേശ്വരക്ഷേത്രം 15ആം വർഷം മൂലം ബുധൻ മേഷം അപരപക്ഷം പഞ്ചമി. എഡി 1217 മാർച്ച് 29 .നേരത്തെ നിശ്ചയിച്ചതിൽ നിന്ന് ഭരണകാലാരംഭം വ്യത്യസ്തമായി

എഡി 1190 മാർച്ച് 30- നവംബർ 29 ന് ഇടക്ക് എന്ന് വരുന്നു. തിരുച്ചുണൈ അഗസ്തീശ്വരക്ഷേത്രം 13ആം വർഷം പുഷ്യം വ്യാഴം തുലാം കാർത്തികമാസം കൃഷ്ണപക്ഷം അഷ്ടമി. എഡി 1216 തുലാം 10

മാരവർമ്മസുന്ദരപാണ്ഡ്യൻ 1 മധുര സുന്ദരേശ്വരക്ഷേത്രം മുടിക്കൊണ്ട ചോളപുരത്ത് വീരാഭിഷേകം ചെയ്തു. വിശാഖം ചൊവ്വ ധനു അപരപക്ഷം ത്രയോദശി. എഡി 1230 ഡിസെബർ 3.

മാരവർമ്മകുലശേഖര 1 .ന്റെ 40ആം വർഷം തിരുവാരൂർ ത്യാഗരാജേശ്വരക്ഷേത്രം ലിഖിതം ശ്രാവണം നക്ഷത്രം തിങ്കൾ മീനംഅപരപക്ഷം ദശമി ശകം 1229 കഴിഞ്ഞു എഡി 1308 മാർച്ച് 18 . തിരുപ്പുല്ലാനി ജഗന്നാഥേശ്വരക്ഷേത്രം 22ആം വർഷം ചിത്ര തിങ്കൾ കർക്കടകം 1 കൃഷ്ണപക്ഷം അഷ്ടമി. എഡി 1289 ജൂൺ 27 സിങ്കാവരം ആദിവരാഹപ്പെരുമാൾ ക്ഷേത്രം 30ആം വർഷം മൂലം സിംഹം പൂർവ്വ പക്ഷം ഏകാദശി എഡി 1297 ജൂലൈ 31 കലപ്പാൽ ആനൈകാത്തപെരുമാൾ ക്ഷേത്രം 34ആം വർഷം മകം ശനി കർക്കടകം പൂർവ്വ പക്ഷം തൃതീയ. എഡി 1301 ജൂലൈ 8 .അല്ലൂർ പശുപതീശ്വരക്ഷേത്രം 29ആം വർഷം പുനർവസു ശനി കർക്കിടകം അപരപക്ഷം ത്രയോദശി. എഡി 1306 ജൂലൈ 9. മാരവ

ർമ്മ കുലശേഖര 1 ഭരണാരംഭം എഡി 1268 ജൂൺ 27 എന്ന് അനുമാനം.

ജടാവർമ്മ സുന്ദരപാണ്ഡ്യ 2 തിരുവേണ്ടിപുരം ദേവനായകപ്പെരുമാൾ ക്ഷേത്രം. 10ആം വർഷം കർക്കിടകം അപരപക്ഷം പഞ്ചമി തിങ്കൾ രേവതി. എഡി 1285 ജൂലൈ 23 കര്ക്കിടകം 27 . തേവൂർ ദേവപുരീശ്വരർ ക്ഷേത്രം 11ആം വർഷം പുഷ്യം ബുധൻ വൃശ്ചികം അപരപക്ഷം ഷഷ്ഠി. എഡി 1287 ഒക്ടോബർ 29. കലൈയാർപ്പോയിൽ കാളീശ്വരക്ഷേത്രം 12ആം വർഷം രേവതി ബുധൻ സിംഹം 31, അപരപക്ഷം തൃതീയ എഡി 1287 ആഗസ്ത് 27.അക്ഷേശ്വരക്ഷേത്രം അച്ചരപ്പാക്കം 3ആം വർഷം രോഹിണി തിങ്കൾ കന്യ പരപക്ഷം സപ്തമി. എഡി 1290 ആഗസ്ത് 28 . ദാരുകാവനേശ്വരക്ഷേത്രം തിരുപ്പലാത്തുറൈ. 9ആം വർഷം കാർത്തികനക്ഷത്രം മേഷമാസം പൂർവ്വപക്ഷം തൃതീയ വെള്ളി . എഡി 1259 മാർച്ച് 28. (ഇതിൽ എന്തോ തെറ്റ് ഉണ്ട് എന്ന് പറയുന്നു)

കോനേരമ്മൈക്കൊണ്ടാൻ വിക്രമപാണ്ഡ്യ. തിരുപ്പുണവാസൽ വൃദ്ധാപുരീശ്വരക്ഷേത്രം ശകം 1339 മകരം 17 സാഘം ശുക്ലപഞ്ചമി ഉത്തരഭദ്രപാദം ബുധൻ 17ആം വർഷം. എഡി 1418 ജനുവരി 12 . കീളൂർ വിരട്ടാ

ണേശ്വരക്ഷേത്രം 8ആം വർഷം ഹസ്തം വെള്ളി കർക്കിടകം 30 ശുക്ലപക്ഷപഞ്ചമി. എഡി 1408 ജൂലൈ 27. തീർത്ഥനഗരി ശിവ ങ്കുരേശ്വരക്ഷേത്രം 4ആം വർഷം ഉത്തരഫാൽഗുനി ഞായർ കുംഭം ശുക്ലപക്ഷം തൃതീയ. എഡി 1405 ഫെബ്രുവരി 15 .
വിക്രമപാണ്ഡ്യന്റെ ഭരണാരംഭം എഡി 1401 ജനുവരി 13- ജൂലൈ 27 ഇവക്കിടയിലാവണം.

മാരവർമ്മ വീരപാണ്ഡ്യഃ- തെങ്കാശി വിശ്വനാഥക്ഷേത്രം 13ആം വർഷം ശ്രാവണനക്ഷത്രം തിങ്കൾ പൌർണ്ണമി കർക്കിടകം 30. എഡി 1455 ജൂലൈ 28 . കലൈയാർ കോവിൽ കാളീശ്വരക്ഷേത്രം 14ആം വർഷം ഹസ്തം ഞായർ മകരം അപരപക്ഷം പഞ്ചമി. എഡി 1457 ജനുവരി 16 . തിരുവടി വിരട്ടാണേശ്വര ക്ഷേത്രം മീനം അപരപക്ഷം പ്രഥമ ശനി ഹസ്തം എഡി 1457 മാർച്ച് 12. മാരവർമ്മ വീരപാണ്ഡ്യന്റെ ഭരണാരംഭം എഡി 1443 മാർച്ച് 13- ജൂലൈ 28 ന് ഇടയിലാവണം.

## ബേറ്റുൽ പ്ലേറ്റുകൾ സംക്ഷോഭ ഗുപ്തവർഷം 199

മധ്യപ്രദേശിലെ ബേതുലിലെ കൃഷിക്കാരായ കുർമ്മികളുടെ കൈവശമാണ് ഇവ ഉണ്ടായിരുന്നത്. അവരുടെ വംശം 5 തലമുറ മുമ്പ്

ആഗ്ര, ഔധ് എന്നിവിടങ്ങളിൽനിന്ന് വന്നവ രാണ്. ഉണാവൌ ജില്ല(ഔധിലെ)യിൽ നിന്ന് വരുമ്പോൾ അവരുടെ കയ്യിൽ ഇവ ഉണ്ടാ യിരുന്നു. 2 താമ്രപത്രം ഉണ്ട്. സീൽ പോയി രിക്കുന്നു. വടക്കൻ ലിപിയാണ്. സംവത്സര എന്നതിന് സംബത്സര എന്നും പരിവ്രാജക എന്നതിന് പരിബ്രാജക എന്നും കാണാം. 100, 10, 90, 9 മുതലായ സംഖ്യകളുണ്ട്. സംസ്കൃ തഗദ്യമാണ്,

**പരിവ്രാജകമഹാരാജാ സംക്ഷോഭൻ മഹാമാ ർഗ്ഗശീർഷസംവത്സരത്തിൽ കാർത്തികമാസം ദശമിക്ക് ഗുപ്തകാലം 199 ലാണ് രേഖ. പക്ഷ വും ആഴ്ചയും ഇല്ല. കോ എന്ന സ്ഥലത്തിന ടുത്ത് കണ്ണിങ്ങാം ഇതേ രാജാവിന്റെ മറ്റൊരു ലിഖിതം കണ്ടിട്ടുണ്ട്. അത് ഗുപ്ത 209 (എഡി 528-29) ആണ്. രണ്ടിലും ലിഖിതം സമാനമാണ്. എഴുതിയത് ഈശ്വരദാസനാണ്.**
**പ്രസ്തരവാടകഗ്രാമത്തിന്റെ പകുതിയും, ദ്വാര വാടികയുടെ കാൽഭാഗവും (രണ്ടും ത്രിപുരിയി ലാണ്) മഹാരാജാ സംക്ഷോഭ ഭരദ്വാജഗോ ത്രത്തിലെ ഭാനുസ്വാമി എന്ന ബ്രാഹ്മണന് കൊടു ക്കുന്നു. സംക്ഷോഭൻ ധബാളരാജ്യം (ധവള) ഭരിക്കുന്നു. അതും 18 കാട്ടുരാജ്യവും കൂടിയ ഭൂമി അദ്ദേഹത്തിന് പരമ്പരാവകാശമായി**

ലഭിച്ചതാണ്. ധവളരാജ്യത്തിലെ ഒരു ഭാഗമാണ് ത്രിപുരി. ത്രിപുരി കാലചുരി ഹൈഹയന്മാരുടെ തലസ്താനമായിരുന്നു. (ജബൽപൂരിന് 6 മൈൽ അപ്പുറമുള്ള തേവാർ) അതായത് ത്രിപുരിയിലെ കാലചൂരി ഹൈഹയഭരണം എഡി 475-528 ന് അകത്തുതന്നെ ഇല്ലാതായിരിക്കണം. രത്തൻപൂർ കാലചൂരികൾ മഹാകോസലകാലത്ത് പ്രബലരായിരുന്നു, എന്നാൽ വടക്ക് ത്രിപുരിയിൽ ഇല്ല. ദഹല, ദാഹല, മുതലായ സ്ഥലങ്ങൾ കലിഞ്ജരത്തിലെ ഹൈഹയകാലചൂരികളുടെ കയ്യിലായിരുന്നു. അതിനാൽ പ്രസ്താരവാടിക പത്പാറയും ദ്വാരവാടിയ ബിലഹ്രിക്ക് അടുത്തുള്ള ദ്വാരയുമാണെന്ന് അനുമാനിക്കാം. 60 മൈൽ തേവാരിൽ നിന്ന് (തീവരനഗരം -പഴയ ത്രിപുരി) അപ്പുറമാണ് ഇത്. പ്രസ്താരവാടക പത്തരവാരയും പത്പാറയുമായി മാറിയതാവാം. പത്പാറ കല്ലുനിറഞ്ഞ പീഠഭൂമി എന്നാണ് പ്രാദേശികമായി അർത്ഥം. പത്പാറയിലെ കാംകന്ദലരാജധാനി നിന്നിരുന്നത് പഴയ ഗ്രാമത്തിലാണ്. നിരവധി വീടുകൾ അവിടെ (അവശിഷ്ടം) കാണാം. ബിലഹരിയും പത്പാറയും തമ്മിൽ 1 മൈൽ ദൂരമേ ഉള്ളു. ബിലഹരി ലിഖിതത്തിൽ വൈലപാടക, ധംകടപാടക, അംബിപാടക, മുതലായ ഗ്രാമനാമങ്ങളുണ്ട്. ഇതിലെ വൈലപാടക കൈൽവാര എന്നാമ് അറിയുന്നത്. ബിലഹരി

ക്ക് 20 മൈൽ ചുറ്റളവിൽ ഗുൽവാര, മുരവാര, കൈൽവാര, നൌവാര, കൻവാര, ഭർവാര (വാടകത്തിന്റെ അപഭ്രംശം വാര) എന്നീ ഗ്രാമ നാമങ്ങളുണ്ട്. ദ്വാരയിലെ മൽഗുസാർ ഇപ്പോഴും ബ്രാഹ്മണഗ്രാമമാണ്. 7 തലമുറയായി ഇത് ബ്രാഹ്മണഗ്രാമമാണ്, പക്ഷേ ഭരദ്വാജഗോത്രത്തിന്റേതല്ല. ഗർഗ്ഗഗോത്രമാണ്. ഭാനുസ്വാമിയുടെ വംശം ഇല്ലാതായപ്പോഴാവാം ഇത് ആ വംശത്തിലെ സ്ത്രീപ്രജക്ക് കിട്ടിയതും അവരുടെ ഭർതൃഗോത്രത്തിലേക്ക് ഉടമസ്ഥാവകാശം പോയതും. പരിവ്രാജകമഹാരാജാക്കന്മാരുടെ 6 ലിഖിതം കോ, ഭൂമാര (മജ്ഗാവം) എന്നിവിടങ്ങളിൽ നിന്നാണ് കിട്ടിയത്. ഇവ ഉച്ചകൽപ്പത്തിന് (ഉച്ച്രഹ) അടുത്താണ്. ഉച്ചകൽപ്പം പരിവ്രാജക മഹാരാജാക്കന്മാരുടേയായിരുന്നു. ബേതുൽ ലിഖിതം വാസ്തവത്തിൽ ബേതുലിൽനിന്നല്ല എന്നതിന് ഇതെല്ലാം തെളിവായി ചൂണ്ടിക്കാട്ടുന്നു.

ഏതാണ് 18 കാട്ടുരാജ്യം. ധവളരാജ്യത്തിന്റെ അകത്ത് ഗോർരാജ്യം അഥവാ പഴയ ഗോണ്ട്വാനാ രാജ്യത്തിലാവണം ഇവ. ബാഗുൽഖണ്ഡി, ചോട്ടാനാഗ്പൂർ, ഛട്ടിസ്ഗാർഹ് പ്രദേശങ്ങളും ഉൾപ്പെട്ടിരിക്കണം. ഇതെല്ലാം സമുദ്രഗുപ്തന്റെ സാമ്രാജ്യഭാഗമായിരുന്നു. വടക്കേ ഇന്ത്യയിൽ

കിഴക്കോട്ട് ഹുഗ്ലി വരെ വരെയും പടിഞ്ഞാട്ട് യമുന,ചെബൽ വരെയും വടക്ക് ഹിമാലയം മുതൽ തെക്ക് നർമ്മദ വരെയും സമുദ്രഗുപ്സാമ്രാജ്യമായിരുന്നു. തെക്കൻകോസലവും ഛട്ടിസ്ഗർഹിലെ ട്രൈബുകളും ചുട്ടിയനാഗ്പൂരിലൂടെ മാർച്ച് ചെയ്ത് വന്ന സമുദ്രഗുപ്തനെ മഹാനദീതാഴ്‌വരയിൽ പ്രതിരോധിച്ചു. വാകാടകമഹേന്ദ്രന്റെ സംയുക്തസൈന്യശക്തിയോടെ ചെറുത്തുനിന്ന കാട്ടുരാജാക്കന്മാരെ സമുദ്രഗുപ്തൻ സാമന്തരാക്കി. ഒറീസ, മദ്ധ്യപ്രദേശിലെ ഈ ട്രൈബുകളെ അതാരാഗാർഹ് ( അഷ്ടാരഗൃഹം) അഥവാ 18 കാട്ടുരാജ്യം എന്ന് വിളിച്ചിരുന്നു. പരിവ്രാജകരാജാക്കന്മാർക്ക് ഇത് ഗുപ്തന്മാർ ഭരിക്കാനായി കൈമാറിയിരിക്കണം. ഹൈഹയ രാജവംശവും ബേട്ട(ബെട്ട രാജവംശമെന്ന കാട്ടുരാജാക്കന്മാരും ആദ്യം മുതലേ ഒറ്റ വംശം പോലെയാണ് ജിവിച്ചിരുന്നത്. ഹൈഹയമൂഷക വംശത്തിലെ മൂത്ത രാജാവ് പരിവ്രാജകനായിരിക്കും. അത്തരം ഒരു രാജാവിനാണ് ഗുപ്തന്മാർ ഭരണം ഏൽപ്പിച്ചത്.

ഭഗവാൻ നാരായണന് സ്വസ്തി! അർപ്പിച്ചാണ് ലിഖിതാരംഭം. സംക്ഷോഭൻ പരിവ്രാജകരാജാ സുശർമ്മന്റെ വംശത്തിലാണ് ജനിച്ചത്. 14 ശാസ്ത്രവും പഠിച്ച് കപിലനെപ്പോലെ തത്വജ്ഞാനിയായി ഭരദ്വാജഗോത്രത്തിലെ

മഹാരാജാ ദേവാദ്ധ്യ, മഹാരാജാ പ്രഭഞ്ജന ഇവരുടെ പ്രപൌത്രനും മഹാരാജാ ദാമോദ രന്റെ പൌത്രനും മഹാരാജാ ഹസ്തിയുടെ പുത്രനുമാണ് . ഹസ്തിൻ ആയിരക്കണക്കിന് പശുദ്ദാനം, കുതിര, സ്വർണ്ണം ഭൂമി ഇവ ദാനം ചെയ്തവനും മാതാപിതാക്കളെ ഭക്തിപൂർവ്വം ആദരിക്കുന്നവനും ഗുരുഭക്തനും യുദ്ധ വിജ യിയും ധർമ്മാനുസൃതം രാജ്യം ഭരിക്കുന്നവനു മാണ്. 18 കാട്ടുരാജ്യങ്ങളടക്കമുള്ള ധവളരാജ്യം അദ്ദേഹം ഭരിച്ചു. പരമഭാഗവതനായ അദ്ദേഹം പ്രസ്ഥാനവാടകത്തിന്റെ പകുതിയും ദ്വാരാവാട കത്തിന്റെ കാൽ ഭാഗവും (ത്രിപുരാവിഷയത്തി ലെ-) അതിർത്തികൾ നിശ്ചയിച്ച് അഗ്രഹാരമാ ക്കാൻ ഭഗദ്വാജഗോത്രത്തില് ഭാനുസ്വാമിക്ക് കൊടുത്തു. മാദ്ദ്യന്ദിനവാജസനേയശാകയിലെ അദ്ദേഹത്തിന്റെ പരമ്പരകൾക്ക് ദാനം ചെയ്തു. സൈന്യം ഇവിടേക്ക് പ്രവേശിക്കാനോ കപ്പം നികുതി ഇവ വാങ്ങാനോ പാടില്ല. തനിക്കു ശേഷം വരുന്ന രാജാക്കന്മാരും ഇത് അനുസ രിക്കാൻ ബാദ്ദ്യസ്ഥരാണ്. ലിഖിതങ്ങളിലെല്ലാം ഉദ്ധരിക്കുന്ന വ്യാസവാക്യം ഉദ്ധരിക്കുന്നുണ്ട്. ജീവിതന്റെ പൌത്രനും ഭജംഗദാസപുത്രനുമായ ഈശ്വരദാസനാമ് എഴുതിയത്. വർഷം 100 90 9. മഹാമാർഗ്ഗശീർഷവർഷം കാർത്തിക ദശമി. ദൂതകൻ പുനർവസു. ഗുപ്ത 199 കലിയുഗ 3619 എഡി 518. സപ്തംബർ 15 ശനിയാഴ്ചയായിരി ക്കണം.

## ദന്തിവർമ്മന്റെ ട്രിപ്ലിക്കേൻ ലിഖിതം

**1639 എഡി വരെ മദ്രാസ് വലിയ നഗരമായിരുന്നില്ല. അന്ന് ചന്ദ്രഗിരിയിൽ ഉണ്ടായിരുന്ന വിജയനഗരത്തിലെ ശ്രീരംഗനിൽ നിന്ന ബ്രിട്ടീഷുകാർ ഒരു ഗ്രാന്റ് വഴി അത് കൈക്കലാക്കിയശേഷമാണ് വലിയ പട്ടണമായത്. കച്ചവടകേന്ദ്രമായത്. ഏഴാം നൂറ്റാണ്ടിനു മുമ്പേ മൈലാപ്പൂരും തിരുവാന്മിയൂരും തേവാരപ്പാടലുകളിൽ പുകഴ്ത്തപ്പെട്ടവയാണ്. തിരുവള്ളുവർ മയിലാപ്പൂരിൽ താമസിച്ചിരുന്നു. മണിമേഖലയിൽ ഇത് ഉദ്ധരിച്ചിട്ടുണ്ട്. നാലായിരം ദിവ്യപ്രബന്ധത്തിൽ പേയാഴ്വാരും തിരുമാലിശൈ ആഴ്വാരും തിരുമങ്കൈ ആൾവാരും തിരുവല്ലിക്കേണിയെ (ട്രിപ്ലിക്കേൻ) പറയുന്നു. തിരു മങ്കൈ ആൾവാർ പാർത്ഥസാരഥിക്ഷേത്രം പല്ലവരാജാവ് തൊണ്ടൈയർ പണിതതാണെന്ന് പറയുന്നു. എഴുംപൂർ (എഗ്മോർ) കുലോത്തുംഗ 1 ന്റെ രേഖകളിലുണ്ട്. അത് പുലിയൂർ കോട്ടത്തിന്റെ തലസ്ഥാനമായിരുന്നു. നുങ്കംപാക്കം രാജേന്ദ്ര ചോള 1 ന്റെ താ്രമപത്രലിഖിതത്തിലുണ്ട്. തിരുവൊറ്റിയൂർ ശിവക്ഷേത്രം തിരുജ്ഞാനസംബന്ധരുടെ കാലത്ത് ഉണ്ട് സെന്റ് തോമസ് മൌണ്ട് ക്രിസ്തുവർഷാരംഭം മുതലേ പ്രസിദ്ധമാണ്. ചിലലിഖിതങ്ങളിൽ പുലിയൂർകോട്ടത്തിലെ കോട്ടൂർനാടിലാണ് തിരുവാന്മിയൂർ.**

തിരുവല്ലിക്കേണിയിലെ പാർത്ഥസാരഥിസ്വാമി ക്ഷേത്രം ഒരു പല്ലവലിഖിതവും ചോളരേഖ കളും നിലത്ത് പതിച്ച രീതിയിൽ കാണിക്കുന്നു. മാരവർമ്മ കുലശേകരപാമ്ഡ്യന്റെ അപൂർണ്ണ മായ ഒരു എപ്പിഗ്രാഫും ഉണ്ട്. ഏതാനും വിജ യനഗരലിഖിതങ്ങളും കാണുന്നു. കുലോത്തുംഗ 3, രാജരാജ 3 കാലത്തെയാണ് ചോളലിഖിതങ്ങ ൾ പലതും. പുലിയൂർ കോട്ടത്തിലെ തിരുമയി ലാപൂരിനെ പാണ്ഡ്യ എപ്പിഗ്രാഫ് പറയുന്നു. സദാശിവ, രംഗ, വെങ്കടപതിമാരുടെ കാലത്തെ യാണ് വിജയനഗരരേഖകൾ വിജയനഗരകാ ലത്ത് പുതുപ്പാക്കം, വേപ്പേരി, സെംബിയം, നെടുംബറൈ, വ്യാസർപാടി ഗ്രാമങ്ങൾ തിരു വല്ലിക്കേമിയിലെ പാർത്ഥസാരഥിക്ഷേത്രത്തിന് ദാനം ചെയ്തു. സദാശിവന്റെ കാലത്ത് വൈ ഷ്ണവനായ ഭക്തൻ (എഡി 1564 നു മുമ്പ്) വേറെയും ചില ഗ്രാമങ്ങൾ കൊടുത്തു. ഗർഭ ഗൃഹത്തിനു മുമ്പിലെ നിലത്ത് കല്ലിൽ കൊത്തി യ ലിഖിതം ആളുകൾ നടന്ന് മാഞ്ഞുതുടങ്ങിയി രിക്കുന്നു. തമിഴ് ലിപി. സംസ്കൃതപദങ്ങൾ ഗ്രന്ഥലിപിയിലാണ്. പല്ലവകുലതിലക, ഭരദ്വാ ജഗോത്രാലംകാരപതിയാകിയ, ശ്രീ ദന്തിവർമ്മ മഹാരാജാ, വർഷവർദ്ധന, തിരുവമൃത് , ശർമ്മ, സ്വാമിഭോഗ, ധർമ്മ, ലോഹ, സ്വസ്തി! ഇവ ഗ്രന്ഥാക്ഷരങ്ങളുടെ ഉദാഹരണം. വിരാമ ത്തിന് പുള്ളി ഇടുന്നുണ്ട്. 19 വരി തമിഴ് ഗദ്യമാ ണ്. ഭരദ്വാജഗോത്രം പല്ലവകുലതിലകം ദന്തിവ

ർമ്മമഹാരാജാവിന്റെയാണ് ലിഖിതം. കാഞ്ചിപ ല്ലവന്മാരിലെ പ്രബലനാണ് ദന്തിവർമ്മപല്ലവ മല്ലൻ. 8ആം നൂറ്റാണ്ടോടുകൂടി ഗംഗപല്ലവന്മാർ ഇവരുടെ സ്ഥാനം എടുത്തു. 4 ഗംഗപല്ലവന്മാരെ യാണ് അറിയപ്പെടുന്നത്. ദന്തിവിക്രമവർമ്മൻ, നന്ദിവിക്രമവർമ്മൻ, നൃപതുംഗവർമ്മൻ കമ്പ വിക്രമവർമ്മൻ. ദന്തിവിക്രമവർമ്മൻ 51 വർഷം, നന്ദിവിക്രമവർമ്മൻ 62 വർഷം, നൃപ തുംഗൻ 26 വർഷം, ആകെ 139 വർഷം. പരാന്ത കചോള 1 ഗംഗപല്ലവരുടെ രാജ്യം ഭരിച്ചിരുന്നു. ആദിത്യ 1 ന്റെ കാലത്താണ് ഗംഗപല്ലവരെ പരാ ജയപ്പെടുത്തിയത്. ഇത് എഡി 900 ത്തിൽത്തന്നെ സംഭവിച്ചു. അതിനെ കണക്കാക്കി ദന്തിവിക്രമ വർമ്മപല്ലവന്റെ രാജ്യഭരണാരംഭം എഡി 760 എന്ന് കണക്കാക്കുന്നു. രാഷ്ട്രകൂട ഗോവിന്ദ 3 എഡി 804ൽ ദന്തിഗനിൽനിന്ന് കപ്പംവാങ്ങിയിരു ന്നതിനാൽ (കാഞ്ചി) ഇത് ഏറെക്കുറെ ശരിയാ വും. നന്ദിവർമ്മ പല്ലവമല്ലനും ദന്തിവിക്രമവ ർമ്മനും ഇടയിൽ അധികം ഇടവേള ഉണ്ടാവാനി ടയില്ല. ദന്തിവിക്രമകാലത്തുതന്നെ മുഴുവൻ പല്ലവരാജ്യവും ഗംഗപല്ലവന്മാരുടെ കയ്യിലാണ്. നൃപതുംഗകാലത്ത് രാജ്യവികസനം മാക്സിമം എത്തി. അതിനാൽ ഈ ലിഖിതത്തിലെ ദന്തിവ ർമ്മ മഹാരാജാ ഗംഗപല്ലവനല്ല, കാഞ്ചിപല്ലവ നാണ് എന്നാണ് നിഗമനം.

ചിങ്കൽപേട്ട് ജില്ല ഉത്തരമേരൂരിലെ 2 ലിഖിതം-
ദന്തിവർമ്മന്റെ 7ആം വർഷം , ദന്തിപോട്ടരശരു
ടെ 9ആം വർഷം. ആദ്യത്തേത് ഒരു ബ്രാഹ്മണൻ
കുളം കുഴിക്കാനായി ഭൂമി വാങ്ങിയ രേഖ.
രണ്ടാമത്തേത് ഉത്തരമേരൂരിലെ വൈരമേഘ
തടാകത്തിലെ ചളി കോരാനുള്ള ധനം കൊടുത്ത
ത്. ദന്തിപോട്ടരയനെന്നതിന്റെ സംസ്കൃതപദ
മാകണം ദന്തിവർമ്മൻ. അവർ 2 പേരാവില്ല.
രണ്ട് ലിഖിതത്തിലും പറയുന്ന തടാകം (കുളം)
ഒന്നുതന്നെയാണ്. വൈരമേഘനെന്നത് നന്ദി
വർമ്മന്റെ ബിരുദങ്ങളിൽ ഒന്നാണ്. ഇതിന്
തെളിവൊന്നുമില്ല. അനുമാനമാണ്. ഇത് ശരി
യാണെങ്കിൽ തിരുവല്ലിക്കേണി പാർത്ഥ സാ
രഥിക്ഷേത്രത്തിലെ ദന്തിവർമ്മമഹാരാജാ
ദന്തിപോട്ടരയരാണ്. തിരുമങ്കൈ ആൾവാർ
വൈരമേഘനെന്ന പല്ലവതൊണ്ടരയരെ പറ
യുന്നതും ഇദ്ദേഹം തന്നെയാണ്.( പെരിയ
തിരുമൊഴിയിലെ തൊണ്ടൈമന്നവൻ) ഇതേ
ആൾവാരാണ് പേരു പറയാതെ ക്ഷേത്രനിർമ്മാ
താവായ പല്ലവനെ പറയുന്നതും. കാഞ്ചീപുരം
പരമേശ്വരവിണ്ണഗരം എന്ന വൈകുണ്ഠപ്പെരു
മാൾ ക്ഷേ ത്രത്തിലെ പ്രശസ്തി പാടുമ്പോൾ ഈ
ആഴ്വാർ നിരവധി യുദ്ധം ജയിച്ച പല്ലവനെ
പറയുന്നു. വൈരമേഘൻ ആഴ്വാരുടെ സമ
കാലീനനാണ്. ക്ഷേത്രം (തിരുവല്ലിക്കേണി)
പണിതത് അതിനു മുമ്പ് ജീവിച്ച വ്യക്തിയാണ്.
ദന്തിപോട്ടരയരും തിരുമങ്കൈ ആൾവാരുടെ

**കാലത്തെ വൈരമേഘനും ഒരാളാവണം. പരമേശ്വരവിണ്ണഗരകീർത്തനത്തിലെ മണ്ണൈ യുദ്ധവും ഉദയചന്ദ്രനെന്ന പല്ലവസേനാപതി യുടെ മണ്ണൈക്കുടി യുദ്ധവും (പാണ്ഡ്യരോടുള്ള യുദ്ധം- ഉദയേന്ദ്രം പ്ലേറ്റ്) ഒന്നാണെങ്കിൽ നന്ദി വർമ്മ പല്ലവമല്ലകാലത്തോ അതിനു തൊട്ട് മുമ്പോ ആവാം തിരുമങ്കൈ ആൾവാർ കാലം. കാരണം ആ യുദ്ധത്തെ ആൾവാർ വർണ്ണിക്കു ന്നുണ്ട്. നമ്മാൾവാർക്കുശേഷമാണ് തിരുമങ്കൈ കാലം. വരഗുണപാണ്ഡ്യനു(എഡി 862-63)ശേഷ മാണിത്. തിരുവായ്മൊഴിയിൽ വരഗുണമങ്കൈ ഗ്രാമത്തെ പറയുന്നുണ്ട്. (എന്നാൽ വരഗുണപാ ണ്ഡ്യനെന്ന് വേറെയും പാണ്ഡ്യന്മാർക്ക് പേരു ണ്ടായിട്ടുണ്ട്) കദംബ പ്ലേറ്റുകളിൽ വൈരമേഘ നെന്ന് രാഷ്ട്രകൂട രാജാവ് ദന്തിദുർഗ്ഗനെ (എഡി 754) വിളിക്കുന്നതും നിർണ്ണയം വിഷമമാക്കുന്നു.**

**രേഖ പ്രകാരം ക്ഷേത്രസ്വത്തായ നിലം പുരോ ഹിതർ പണയം വെച്ചു എന്നാണ്. ഇതിന് പലി ശയായി 28 കാടി നെല്ല് നിവേദ്യത്തിനുള്ളതിൽ കുറവു വന്നു. അപ്പോൾ പുഗൾത്തുണൈ വിഷൈയരായൻ 30 കാടി നെല്ല്, 5 കഴഞ്ച് സ്വർണ്ണം ഇവ നൽകി പണയം ഒഴിവാക്കിക്കൊ ടുത്തു. 30 കാടി നെല്ലും 5 കഴഞ്ച് സ്വർണ്ണവും 45 കാടി നെല്ലിനു സമമാണ്. ഉക്കലിലെ ഗംഗപല്ല വലിഖിതപ്രകാരം (ചില ചോളലിഖിതങ്ങളും) 45 കാടി നെല്ലിന് പലിശ രോ ദിവസവും 5 നാഴി,**

**കൊല്ലം പതിനെട്ടേകാൽ കലം ആണ്. 5 നാഴി നെല്ലിനെ 2 നാഴി അരി രാത്രിനിവേദ്യത്തിനുള്ള താക്കാം. ഇചിന് സാധിച്ചില്ലെങ്കിൽ സ്വാമിഭോ ഗം മറ്റേതെങ്കിലും വയലിൽനിന്ന് എടുത്ത് നിർവ്വഹിക്കേണ്ടി വരും. ഒരു വിളക്കുകാലും കപ്പും പാത്രവും സൂക്ഷിക്കണമെന്ന് ലിഖിതം പറയുന്നുണ്ട്. പുഗൾത്തുണൈ വിഷൈയരായൻ സമർപ്പിച്ചവയാണ് അവ. (നിലവിളക്കും വട്ടിൽ ലോഹപ്പാനൈയും രക്ഷിപ്പതു പുഗൾത്തുണൈ വിശൈ.രായൻ ധർമ്മം ഇതു ഇതനൈ രക്ഷി ത്താർ )കരുമാരച്ചേരി എന്ന വയലാണ് പുരോഹിതർ പണയം വെച്ചത്. സംഗശർമ്മൻ, സത്തിശർമ്മൻ , ചെറിയ സത്തിശർമ്മൻ ഇവരെയാണ് രാത്രി അമൃതപ്പടിക്ക് നിയോഗിക്കുന്നത്. ഇതിന് മുടക്കം വന്നാൽ അവിപ്പുലം സ്വാമിഭോഗം, ദത്തന്റെ വയൽ, കാരൈക്കിളാന്റെ വയൽ ഇവയിൽനിന്ന് എടുത്ത് നിർവ്വഹിക്കാനാണ് ചട്ടം കെട്ടിയത്.**

## തക്ഷശില പൂപ്പാത്രലിഖിതം

ഖരോഷ്ടിലിപിയിലാണ്. ലാഹോർ മ്യൂസിയ ത്തിലാണ് പാത്രം ഇരിക്കുന്നത് ഷാപൂരിനടു ത്തെ സ്തൂപങ്ങളിൽ ഒന്നിന്നടുത്ത് ഗ്രാമീണർ കണ്ടെത്തിയതാണ്. റോയൽ ഏഷ്യാറ്റിക്ക് സൊസൈറ്റി ജേർണലിൽ 1863ൽ ജെ. ഡൌസ നാണ് ആദ്യം വായിച്ചത്. കണ്ണിങ്ഹാം ബം

ഗാളിലെ ഏഷ്യാറ്റിക്ക് സൊസൈറ്റി ജേർണലിൽ പ്രസിദ്ധീകരിച്ചു.

സിഹിലേന സിഹരച്ചിതേന ച ഭ്രതരേഹി തക്കശിലേ അയം തുവോ പ്രതിതവിതോ സവബുധാന പുയേ. (സിംഹിലൻ, സിംഹരക്ഷിതൻ എന്ന് രണ്ട് സഹോദരന്മാർ തക്ഷശിലയിൽ ശകബുദ്ധന്റെ ആദരാർത്ഥം ഈ സ്തൂപം സ്ഥാപിച്ചു. )

ലിപി അശോകശാസനങ്ങളുമായി സാമ്യം ഉണ്ടോങ്കിലും വ്യത്യസ്തമാണ്. പടികയിലെ തക്ഷശില താമ്രപത്രലിപിയോട് സദൃശമാണ് 1906ൽ റോയൽ ഏഷ്യാറ്റിക്ക് സൊസൈറ്റി ജേർണലിൽ മി. തോമസ് ഇതിനെ 2 വരിയാക്കി 5 മാത്രയുള്ള പദങ്ങളാക്കി ഇത് ഒരു വൃത്തമാണെന്ന് സമർത്ഥിച്ചു.

സിഹിലേന സിഹരച്ചിതേന ച

ഭ്രതരേഹി തക്കശിലേ

അയം തുവോ പ്രതിതവിതോ

സവബുധാന പുയേ

(1, 3 പദങ്ങളിൽ 5 നു പകരം 6 മാത്ര കാണുന്നു) പ്രൊ ലൂഡേഴ്സും റോസ്റ്റ്റോസെയും ഗദ്യമായിട്ടാണ് പറയുന്നത്.

## വിരൂപാക്ഷന്റെ ശൊരൈക്കാവൂർ പ്ലേറ്റുകൾ ശകം 1308

കുറ്റാലത്തിനടുത്ത് തഞ്ചാവൂർജില്ലയിലാണ് സൊരൈക്കാവൂർ. ഓ. എൻ അപ്പാസ്വാമിഅയ്യർ (തഞ്ചാവൂർ) ടി എ ഗോപിനാഥറാവുവിന് കൊടുത്ത് അദ്ദേഹമാണ് വായിച്ചത്. 3 താമ്രപത്രം. തമിഴ് സംഖ്യകളിലാണ് താമ്രപത്രം രേഖപ്പെടുത്തിയിരിക്കുന്നത്. 12 സംസ്കൃതശ്ലോകം വിരൂപാക്ഷന്റെ വംശാവലി തരുന്നു. തമിഴ് ഗദ്യം ദാനം വാങ്ങിയവരുടെ ഭൂമിയുടെ ഷെയറുകൾ പറയുന്നു. മംഗളശ്ലോകം സംസ്കൃതത്തിലാണ്. അവസാനം സംസ്കൃതശ്ലോകം വീണ്ടും വിരൂപാക്ഷന്റെ വംശം പറയുന്നുണ്ട്.

ശ്രീഹരിഹരനെന്ന ഈശ്വരനെ കാനറീസ് ഭാഷയിൽ പറയുന്നു. സംസ്കൃതം ഗ്രന്ഥലിപിയിലാണ്. ഗദ്യഭാഗം തമിഴ് ലിപിയിൽ ഇടക്ക് ഗ്രന്ഥലിപിയോടുകൂടിയാണ്. വീരവിരുപ്പണ്ണ ഉടൈയാർ അഥവാ വിരൂപാക്ഷന്റെയാണ് ലിഖിതം. ഹരിഹര 2 (വീരഹരിഹരരായ) വിന്റെ മകനാണ്. (ആദ്യവിജയനഗരസാമ്രാജ്യം). ശിരൈക്കാവൂർ ഗ്രാമവും അടുത്തുള്ള പത്തേമുക്കാൽ വേലിനിലവും (തിരുപ്പാംപുരത്തെ) വിജയസുദർശനപുരം എന്ന നാമത്തിൽ വ്യത്യസ്തഗോത്രങ്ങളിലുള്ള 14 ബ്രാഹ്മണർക്ക് കൊടുക്കുന്നു. വിരൂപാക്ഷന്റെരണ്ടാം താമ്രപത്രമാണിത്.ശകം

**1308 ക്ഷയസംവത്സരം (അദ്ദേഹത്തിന്റെ ആലംപൂണ്ടി ഗ്രാന്റിന് 2വർഷം കഴിഞ്ഞ്) എഡി 1387 മാർച്ച് 20 ബുധൻ, കൃഷ്ണപക്ഷം പഞ്ചദശി നാഗകരണം രേവതി നക്ഷത്രം വൈധൃതിയോഗം പങ്കുനി(ചൈത്രം) 25ആം ദിനം. ആലംപൂണ്ടി ഗ്രാന്റിൽ സംഗമൻ മുതൽ വിരൂപാക്ഷൻ വരെ വംശാവലി തരുന്നു. അതുതന്നെ ഇവ്ടേയും ഉണ്ട്. സംഗമന്റെ ഭാര്യ കാമാക്ഷി, ഹരിഹര 2 വിന്റെ ബാര്യ മല്ലാദേവി. ആലംപൂണ്ടി ഗ്രാന്റിൽ മല്ലാദേവി രാമദേവവംശ മെന്നേ പറയുന്നുള്ളൂ. ഇതില് മകന്റെ മകൾ (പൌത്രി) എന്ന് വരി 5ലും മകളെന്ന് 17ആം വരിയിലും പറയുന്നു. വിരൂപാക്ഷന്റെ നാരായണീവിലാസം നാടകത്തിലും മല്ലദേവി രാമദേവന്റെ മകളാണ്. ആലംപുടി ഗ്രാന്റിന്റെ ചർച്ചയിൽ റായി ബഹദൂർ, വെങ്കയ്യ യാദവരാജാവ് രാമചന്ദ്രന്റെ മകളെന്നാണ് മല്ലദേവിയെ പറയുന്നത്. ഇതിനെക്കുറിച്ച് ആർ സെവെൽ എഴുതിയത്, ദേവഗിരിയിലെ യാദവരാജാ രാമചന്ദ്രൻ എഡി 1271-1309 വരെയാണ് ഭരിച്ചത്. 1399ലാണ് മരിച്ചത്. ഹരിഹര 2 വിജയനഗരത്തിൽ 1379ലാണ് ഭരണം ആരംഭിച്ചത്.  അതിനാൽ ഹരിഹരന്റെ ഭാര്യ രാമചന്ദ്രന്റെ മകളല്ല, മല്ലാംബിക അഥവാ മല്ലദേവി യാദവ രാമചന്ദ്രന്റെ വംശജ എന്നല്ലാതെ രാമചന്ദ്രന്റെ മകളാവുകയില്ല എന്നാണ്. ഈ പ്ലേറ്റിലെ പരാമർശം രാമചന്ദ്രന്റെ പൌത്രിയുടെ മകനാണ്**

വിരൂപാക്ഷനെന്നാണ്. ഇത് സെവലിന്റെ അഭിപ്രായത്തോട് യെജിക്കുന്നു എന്നാണ് ഗോപിനാഥറാവു പറയുന്നത്.

അഛന്റെ പ്രവിശ്യ ഭരിക്കുന്ന ആളെന്ന നിലയിലാണ് വിരൂപാക്ഷൻ ദാനം ചെയ്യുന്നത്. ശകം 1308ൽ ഹരിഹര 2 ആണ് ഭരിക്കുന്നത്. ഷിമോഗ ജില്ലയിലെ ലിഖിതപ്രകാരം ഹരിഹരൻ ശകം 1326 തരാനാസംവത്സരം ഭാദ്രപാദത്തിലാണ് മരിച്ചത്. ശ്രാാവണബലഗോള ലിഖിതവും ഇത് പറയുന്നുണ്ട്. ഷിമോഗയിലെ മറ്റൊരു ലിഖിതം ശകം 1326ൽ തരാനസംവത്സരം കാർത്തികമാസം ബുക്ക 2 സിംഹാസനത്തിലിരിക്കുന്നതായി പറയുന്നുണ്ട്. ശകം 1327ൽ തരാനസംവത്സരം മാർഗ്ഗശീർഷത്തിൽ വിരൂപാക്ഷൻ വിജയനഗരം ഭരിക്കുന്നുണ്ട്. ഒന്നുകിൽ ഇത് ബുക്ക 2 നോടുകൂടിയാവണം. അല്ലെങ്കിൽ റീജന്റ് എന്ന നിലക്കാവണം.

വിരൂപാക്ഷനെ തുണ്ഡീര, ചോള, പാമ്ഡ്യദേശം ഭരിക്കുന്നതായിട്ടാണ് ഈ  ലിഖിതം പറയുന്നത് ഇത് ആലംപൂണ്ടി ഗ്രാന്റിലില്ല. രാമേശ്വരത്ത് രാമനാഥക്ഷേത്രത്തിൽ ഇദ്ദേഹം സ്വർണ്ണം കൊണ്ട് തുലാഭാരം ചെയ്ത് തുലാപുരുഷദാനം ചെയ്തതായി പറയുന്നു. 1000 പശുക്കളേയും ദാനം ചെയ്തു. ശ്രീരംഗത്തെ വിമാനം സ്വർണ്ണം

പൊതിയുകയും ചിദംബരത്തെ സഭ സ്വർണ്ണമാക്കുകയും ചെയ്തു. ദാനം കൊടുത്തവരിൽ ഏറ്റെയും വൈഷ്ണവബ്രാഹ്മണരാണ്. പലരും ശ്രീവൈഷ്ണവാചാര്യകുടുംബങ്ങളിലേതാണ്. എന്നതിനെ സപ്തഖണ്ഡനിവൃത്തി എന്നും ഉയ്യക്കൊണ്ടവലനാടിനെ ഉജ്ജീവനമെന്നും (ചോളമണ്ഡലത്തിലെ) പറഞ്ഞിരിക്കുന്നു.

ശുഭമസ്തു ഓംകാരാങ്കുരദംഷ്ട്രായ സകലാമ്നായ ഘോഷിണേ ആദ്യായസ്തു മമസ്തസ്മൈ വരാഹായ മഹൌജസേ എന്നാണ് ആദ്യശ്ലോകം. ആധാരശക്തിം അംബോധിമേഖലാംരത്നഗർഭിനീം ഹരമൂർത്തിം ഹരേ കാന്താം ഭൂതധാത്രീം ഉപാസ്മ്യഹേ ( 2ആം ശ്ലോകം ഭൂമിദേവിയെ കുറിച്ചാണ്) ഇത് ഹരിഹരമൂർത്തിയെയല്ല സ്തുതിക്കുന്നത്.

| പേര് | അച്ഛൻ | ഗോത്രം | സൂത്രം |
|---|---|---|---|
| നാരായണഭട്ട | ഉദാലിവിനായകഭട്ട | ആത്രേയ | ആപസ്തംബ |
| ഗോവിന്ദഭട്ട | വേദഗോംപുരത്തു തിരുവരങ്ക നാരായണ ഭട്ട | ആത്രേയ | ആപസ്തംബ |

| ശ്രീനരസിംഹഭട്ട | വേദഗോംപുരത്തു ലക്ഷ്മണഭട്ട | ആത്രേയ | ആപസ്തംബ |
| --- | --- | --- | --- |
| വാസുദേവഭട്ട | ഗോമഠത്തുകരുണാകരഭട്ട | കൌണ്ഡിന്യ | ആപസ്തംബ |
| ദേവരാജഭട്ട യക്ഷ്യമാന | ഇരുമലപോസൻ ആക്കൊണ്ടവില്ലി സോമയാജി | പരാശര | ആപസ്തബ |
| രങ്കരാജഭട്ട | വങ്കിപുരത്ത് ഭഗവാൻഭട്ട | വത്സ | ആപസ്തംബ |
| യജ്ഞമൂർത്തിഭട്ട | പിപ്പിറൈ വരദരാജഭട്ട | വത്സ | ആപസ്തംബ |
| ദാമോദരഭട്ട | ഉറുപ്പുത്തൂർ നാരായണഭട്ട | വത്സ | ആപസ്തംബ |
| ശ്രീരങ്കനാഥഭട്ട | കുറേവി ദേവരാജഭട്ട | ഭരദ്വാജ | അശ്വലായന |
| യജ്ഞാത്മഭട്ട | കാരംബിച്ചെത്തു മഹാദേവഭട്ട | ഭരദ്വാജ | ആപസ്തംബ |

| നരസിംഹ ഭട്ട | ഇരുങ്ങണ്ടി ദേവരാജഭട്ട | സംകൃതി | ആപസ്തംബ |
|---|---|---|---|
| രങ്കനാഥഭട്ട | ഇരായൂർ സോമത്തെ നൃത്തരാജഭട്ട | സാത്തമ രാഹന | ബോധായന |
| മണ്ടയ പുരുഷ സോമയാജി | സേനാലൂർ ദേവരാജഭട്ട | വിശ്വാമിത്ര | ബോധായന |
| ശ്രീപർവ്വത നാഥഭട്ട | ഗംഗോതി സോമനാഥഭട്ട | സാവർണ്ണി | ദ്രഹ്യായന |

**സർവ്വമാന്യഅഗ്രഹാരമായി 14 പേർക്കാണ് ദാനം.**

ശ്രീഗിരിഭൂപാലന്റെ മദ്രാസ് മ്യൂസിയം പ്ലേറ്റ് ശകം 1346

**വടക്കേ ആർക്കോട്ട് ജില്ലയിലാണ് ലഭിച്ചത്. 3 താമ്രപത്രം . എഡ്ഗർ തേഴ്സ്റ്റൺ നാരായണസ്വാമിക്ക് വായിക്കാൻ കൊടുത്തു. ഗ്രന്ഥലിപി. ചില അക്ഷരങ്ങള് തമിഴാണ്. ഭാഷ സംസ്കൃതം. പകുതി പദ്യം. ദാനം സ്വീകരിച്ചവരും അവരുടെ ഷെയറും തമിഴിൽ ഗദ്യത്തിലാണ്.ഗോത്ര, സൂത്ര ഇവക്ക് ചുരുക്കെഴുത്ത് ഉപയോഗിച്ചിരിക്കുന്നു. പ്രധാനിയായ സമ്പത്കുമാരപണ്ഡിതനു മാത്രം മുഴുവനും ഉണ്ട്. ചുരുക്കെഴുത്തല്ല.**

ചന്ദ്രവംശത്തിലെ ചന്ദ്രൻ മുതലായി യദു, ആദ്യവിജയനഗരവംശസ്ഥാപകൻ സംഗമൻ 1, മകൻ ബുക്ക 1, മകൻ ഹരിഹര 2 മകൻ ദേവ രായ 1 മകൻ വിജയഭൂപതി, മകൻ വിജയ ഭൂപാല, അദ്ദേഹത്തിന്റെ 2 മക്കൾദേവരാ ജേന്ദ്രനും (ദേവരായ 2), ശ്രീഗിരീന്ദ്ര(ശ്രീഗിരി ഭൂപാല), ഇവരെ പറയുന്നു. മൂത്തവനായ ദേവരായ 2 സിംഹാസനസ്ഥനായി. ഇളയവനാ യ ശ്രീഗിരീശ്വരൻ മരതകപുരിയിലേക്ക് ഭരി ക്കാനായി പോയി. അദ്ദേഹം സമ്പത്കുമാരപ ണ്ഡിതനും അദ്ദേഹത്തിന്റെ ബന്ധുക്കൾക്കും മറ്റു പണ്ഡിതന്മാർക്കും ശകം 1346 ക്രോധിൻ സംവ ത്സരം ഉത്ഥാനദ്വാദശിതിഥി വെള്ളി രേവതി നക്ഷത്രത്തിൽ ദാനം ചെയ്ത രേഖയാണ്. തത്വാ ലോകം (1346)എന്നത് ഈ ലിഖിതത്തിലും ദേവ രായന്റെ സത്യമംഗലം പ്ലേറ്റിലും ശകവർഷസം ഖ്യയാണ്. കാർത്തികമാസത്തിലെ ഉത്ഥാന ദ്വാദശി (ശുക്ലപക്ഷം) വിഷ്ണു തന്റെ 4 മാസത്തെ യോഗനിദ്ര വിട്ട് ഉണരുന്ന ദിനമാണ്. (പ്രബോധ ന)എഡി 1424 നവംബർ 3ന് ആയിരുന്നു ഇത്.

ഗോവിന്ദപണ്ഡിതപുത്രനായ സമ്പത്കുമാരപ ണ്ഡിതൻ വേദപണ്ഡിതന് മാത്രമല്ല ആയുർവ്വേ ദത്തിലും വേദാംഗങ്ങളിലും പണ്ഡിതനാണ്. നല്ല വൈദ്യനുമാണ്. നീപതടാകം ഇതേ പണ്ഡിതന് നേരത്തെ പിതാവ് വിജയഭൂഭുജൻ കൊടുത്തതാ ണ്. അത് പുതുക്കി കൊടുത്തിരിക്കയാണ്.

കാവേരിപാക്കം എന്ന ശാഖാനദിയുടെ നാഗകു ല്യ അതിനെ ജലസേചനം ചെയ്യുന്നു. പളുവൂ ർകോട്ടത്തിലെ (പഴുവൂർ) കലവൈപെറ്റ് (കളവാ നിവൃത്തി)യിലാണ് ഗ്രാമം. ഇതിന്റെ നാമം ദാന സമയത്ത് വിജയരായപുരം എന്നാക്കി. ( വിജയ രാജനെന്ന പിതാവിന്റെ നാമം).

കുർണൂൽ ജില്ലയിലെ ശ്രീപർവ്വതത്തിന്റെ നാമമാ ണ് ശ്രീഗിരി. അവിടത്തെ ദേവൻ മല്ലികാർജ്ജുന നനാണ്. കാജകുമാരന് ജനിച്ചപ്പോളിട്ട പേര് മല്ലി കാർജ്ജുനനെന്നാണ്. പിന്നീടത് ശ്രീഗിരിഭൂപാല നായി. ദേവരായ 2 വിന്റെ സത്യമംഗലം പ്ലേറ്റി ലെ പ്രതാപദേവരായനാണ് ശ്രീഗിരിഭൂപാലൻ. (ദേവരായന്റെ അനുജൻ) .സത്യമംഗലപ്രാന്ത ത്തിലെ മരതകനഗരപ്രാന്തമെന്ന് സത്യമംഗലം പ്ലേറ്റിലും ഉണ്ട്. വെങ്കയ്യ ഇത് വടക്കേ ആർക്കോ ട്ടിലെ വിരിഞ്ചിപുരമാണെന്ന് പറയുന്നുണ്ട്. കലവൈ വടക്കേ ആർക്കോട്ടിലാണ്. കടപ്പേരി (കദംബേരി) ആണ് നീപതടാകം. വടക്കേ ആർക്കോട്ടിലെ വാലാജപ്പേട്ടിൽ ഇപ്പോഴും കട പ്പേരി ഉണ്ട്. ഇത് പഴയ കാവേരിപ്പാക്കം കല്ല ണയിൽ നിന്ന് )പാലാർ നദി) 5 മൈൽ കിഴക്കാ ണ്. പുതിയ നാമം രാജാവ് കൊടുത്തെങ്കിലും ഇപ്പോഴും പഴയ നാമത്തിലാണ് അത് നിലനി ൽക്കുന്നത്. സമ്പത്കുമാരപണ്ഡിതൻ കശ്യപ ഗോത്രത്തിൽ രംഭാമയൂരനഗരത്തിലാണ് ജനി ച്ചത്. അദ്ദേഹം തനിക്ക് ലഭിച്ച വിജയരാജപുരം

**56 ഷെയറായി ബാഗിച്ചു. 2 ഭാഗം ശിവ, വിഷ്ണു ക്ഷേത്രങ്ങൾക്കായി നീക്കിവെച്ചു. രു ഭാഗം കാമാക്ഷീധർമ്മമണ്ഡപത്തിലെ വാർഷിക ബ്രാഹ്മണഭോജനസദ്യക്കായി നീക്കിവെച്ചു. 22 ഭാഗം തനിക്കായി വെച്ചു. ബാക്കി സഹോദര ന്മാരും ബന്ധുക്കളും പണ്ഡിതരുമായ ബ്രാഹ്മണ ർക്ക് കൊടുത്തു. കൽപ്പാന്തകാലം വരെ ഈ അഗ്രഹാരം നില നിൽക്കാനുള്ള പ്രാർത്ഥന കാണുന്നു.**

**ശ്രീചിദംബരനാഥശിവ 1**

**ഗോവിന്ദനാഥ വിഷ്ണു 1**

**കാമാക്ഷീധർമ്മമണ്ഡപം 1**

**ഉമാപതിഭട്ട കാശ്യപ ആപസ്തംഭ,യജുർ 1**

**ചന്ദ്രഭട്ട കാശ്യപ ആപസ്തംഭ യജുർ 1**

**പുണ്ഡരീകാക്ഷഭട്ടകാശ്യപ ആപസ്തംഭ യജുർ 1**

**ദേവരാജഭട്ട കാശ്യപ ആപസ്തംഭ യജുർ 1**

**ലക്ഷ്മണഭട്ട കാശ്യപ ആപസ്തംഭ യജുർ 2**

**ഗോവിന്ദഭട്ട കാശ്യപ ആപസ്തംഭ യജുസ് അര**

**ഭാസ്തകരഭട്ട കാശ്യപ ആപസ്ംഭ യജുർ അര**

**ത്രിവേദിവാമനഭട്ടഭരജദ്വാജ ആപസ്തംബ യജു1**

**ഹംപനഭട്ട ആത്രേയ അശ്വലായന ഋക് 1**

**വിജയേശ്വരഭട്ട ആത്രേയ അശ്വലായന ഋക് 1**

**മാർത്താണ്ഡഭട്ട കൌശിക ആപസ്തംഭ യജുർ 1**

**ശൌരിരാജഭട്ട ശതമർഷണബോധായന യജുഅര**
**ലക്ഷ്മണഭട്ട വാധുല ആപസ്തംഭ യജുർ അര**

**ഭാസ്കരഭട്ട കാശ്യപ ആപസ്തംബ യജുർ 2**

**ഏകാമ്രഭട്ട കശ്യപ ആപസ്തംബ യജുർ അര**

**വെങ്കടനാഥദീക്ഷിതഭരദ്വാജആപസ്തഭയജുഅര**

**സമരപുംഗവഭട്ടവാധൂലആപസ്തംബയജു അര**

**യജ്ഞനാരായണഭട്ടവത്സ ആപസ്തംഭയജു........**

**കാളഹസ്തിനാഥ,പാവനകഭരദ്വാജ ആപ, യജു1**

**തിരുവെങ്കടഭട്ട ഭാർഗവ ആപ യജു 1**

**വരദരാജഭട്ട വാസിഷ്ഠ ബോധായന ഋക് 1**

**പാപനാശം ഭാരദാവാജ ആപസ്തംഭ യജു അര**

**ആണ്ടാൻ പിള്ളൈ ഭാർഗവ ആപ യജു അര**

**ദിവാകരഭട്ടപുത്രൻചന്ദ്രഭട്ടഭാർഗ്ഗവബോധായജു**
**അര**

**പെരുങ്കൈ ദേവരാജാ ഭാർഗവ ആപസ്തംഭ**
**യജു അര**

**ശ്രീരുദ്രഭട്ട ഭാരദ്വാജ ആപസ്തംബ യജു അര**

**ശ്രീരങ്കനാഥ കാശ്യപ ആപസ്തംഭ യജു അര**

**ത്ര്യമ്പക വത്സ ആപസ്തംഭ യജു അര**

**ഉദ്ബാഹുസുന്ദര വാധൂല ആപ യജു അര**

**പെരുങ്ഞ്ൈ വെങ്കട ഭാർഗവ ആപസ്തംയജു അര**

**കുപ്പനും സംഘവും ഭാരദ്വാജ ആപ യജു 1**

**ശ്രീമൂലപുത്രഗുണോത്തുംഗഭാർഗവആപയജു അര**

**സ്കന്ദകുമാര ഭരദ്വാജ ആപ യജു അര**

**ശ്രീരംഗോപാദ്ധ്യായ നിധ്രുവകാശ്യപ ആപ യജു അര**

**വിശേഷജ്ഞപുത്രവരദരാജ വാസിഷ്ഠ ബോധാ ലൂക് അര**

**നായിനാർപുത്രഅനന്തനാരായണ വാസി ബോധാ ലൂക് അര**

**അനന്തനാരായണഭട്ട വാസി ബോധാ യജു അര**

**സമ്പത്കുമാരപണ്ഡിത കാശ്യപ ആപസ്തംഭ യജുസ് 22**

**സമ്പത്കുമാരപുത്ര ശ്രീനിവാസഭട്ട കാശ്യപ ആപ യജു  6**

**ആകെ 56 ഭാഗം അവസാനം ത്ര്യംബകശിവനെ സ്തുതിച്ച് മംഗളശ്ലോകത്തോടെയാണ്.**

## 2  ആനമല  ലിഖിതങ്ങൾ

ഗോപിനാഥറാവു കണ്ടെത്തി വെങ്കോബറാവു റിപ്പോർട്ട് ചെയ്തു. മധുര നിന്ന് 6 മൈൽ കിഴക്ക് നരസിംഗം ഗ്രാമം നരസിംഹക്ഷേത്രം. ആനമല യിലാണ് പ്രധാനക്ഷേത്രം നിർമ്മിച്ചിരിക്കുന്നത്. പരാന്തക 1 ന്റെ 33ആം വർഷം .ക്ഷേത്രം നിൽക്കു ന്ന തിരുവാനൈമലൈ എന്ന കുന്ന് തിരുജ്ഞാന സംബന്ധരുടെ തേവാരപ്പാട്ടിൽ ജൈനരുടെ ശക്തി കേന്ദ്രമാണ്. പാണ്ഡ്യരാജാവ് നെടുമാരനെ ശൈ വസമ്പ്രദായത്തിലേക്ക് ആകർഷിച്ച് അവിടെനി ന്ന് സംബന്ധർ ജൈനരെ ഓടിച്ചതായി കഥയുണ്ട്. കുന്നിലെ സ്വാഭാവികഗുഹയുടെ മേലെ നിരവ ധി തമിഴ് ലിഖിതങ്ങളുണ്ട്. അതിലെ ഒന്ന് അജ നന്ദിയെ പറയുന്നു. ഇത് ജൈനമുനിയാണെന്നാ ണ് പറയപ്പെടുന്നത്.

കേന്ദ്രക്ഷേത്രത്തിന്റെ ഇടത്തേ വാതിലിലെ ലിഖി തം ഗ്രന്ഥലിപിയാണ്. അതില്1 3 പദ്യം. ആദ്യ ത്തേത് വൈദ്യകുടുംബത്തിലെ മാരനെ പറയു ന്നു. അദ്ദേഹം പാണ്ഡ്യരാജാവ് പരാന്തകന്റെ മന്ത്രിയായിരുന്നു. ഇദ്ദേഹത്തെ മദുരകവി എന്നാണ് വിളിക്കുന്നത്. മാരങ്കാരി (മാരൻ കാരി) എന്നാണ് യഥാർത്ഥനാമം. ഇത് രണ്ടാ മത്തെ ലിഖിതത്തിലുണ്ട്. മൂവേന്തമംഗലപ്പേരര യനെന്നാണ് അദ്ദേഹത്തെ അതിൽ വിളിക്കുന്നത്. കളക്കുടി അഴവാ കരവന്തപുരം നിവാസി

യാണ്. (കലക്കാട്) മൂന്നാമത്തെ പദ്യത്തിൽ ഞായറാഴ്ച കാർത്തികമാസം കലി 3871 (എഡി 770) എന്ന് കാലം തരുന്നു. ആ ദിനമാണ് വിഷ്ണുവിഗ്രഹം കുന്നിൽ സ്ഥാപിച്ചത്.

വാതിലിന്ന് വലത്തുവശം രണ്ടാമത്തെ ലിഖിതം. വട്ടെഴുത്തും ഗ്രന്ഥലിപിയും മിശ്രമാണ്. ഗ്രന്ഥലിപി ചില സംസ്കൃതപദങ്ങൾക്കാണ്. ഉദാ മന്ത്രി, വൈദ്യൻ, സ്വർഗ്ഗാരോഹണ, അനുജൻ, മന്ത്രപദം. ഇവ. രാജാവിനെ മാരൻ ചടൈയൻ സടൈയൻ എന്നാണ് വിളിക്കുന്നത്. മാരൻ (ജടിലവർമ്മൻ മാരവർമ്മന്റെ പുത്രൻ). മാരൻ കാരി മന്ത്രിയാണ്. അദ്ദേഹം ആനമല ഗുഹ കുഴിപ്പിച്ചു, എന്നാൽ പ്രതിഷ്ഠക്ക് മുമ്പ് മരിച്ചുപോയി. അനുജനായ മാരൻ എയിനൻ എന്ന പാണ്ടിമംലവിഷൈയരയൻ മന്ത്രിയായി. പ്രതിഷ്ഠാകർമ്മത്തിനു മുമ്പ് അദ്ദേഹം മുമ്പിലെ മണ്ഡപം ഉണ്ടാക്കി.

തൃശ്ശിനാപ്പള്ളി ലിഖിതത്തിൽ വരഗുണപാണ്ഡ്യന്റെ മറ്റൊരു പേരാണ് മാരൻ ചടൈയൻ. മധുര ജില്ലയിലെ ശകം 792 ലിഖിതം അദ്ദേഹത്തിന്റെ 8ആം വർഷം ഉത്തമപാലയത്തുനിന്ന് കിട്ടി. അദ്ദേഹത്തിന്റെ കിരീടധാരണം എഡി 862ലാണ്. അതിനാല്1 ആനമല ലിഖിതത്തിലെ മാരന് ചടൈയൻ വരഗുണന്റെ മുൻഗാമി, ഒരുപക്ഷേ മുത്തശ്ശനാവണം.

വൈഷ്ണവആൾവാർമാരിൽ ഒരാൾക്ക് മധു
രകവി എന്ന് പേരുണ്ട്. ഇവിടത്തെ ലിഖിതത്തി
ലെ മധുരകവിയും വൈഷ്ണവനാണ്. നമ്മാ
ൾവാർ മധുരകവി ആൾവാരുടെ സമകാലീനനാ
ണ്. കാരിയുടെ മകൻ മാരൻ (കാരിമാരൻ) എന്ന
ത് അദ്ദേഹത്തിന്റെ പേരാണ്. മാരൻ കാരി എന്ന
മന്ത്രിയുടെ മകനാണോ നമ്മാൾവാർ എന്ന് സംശ
യിക്കുന്നു. കാരി കേരളീയനാണ്. നമ്മാൾവാരും
കേരളീയനാണ്. എന്നാൽ അടുത്തുള്ള തിരുമോ
ഗൂർ ക്ഷേത്രത്തെ പ്രകീർത്തിക്കുന്ന നമ്മാൾവാർ
തന്റെ അച്ഛൻ പണിത ഈ ക്ഷേത്രത്തെ പറയാ
ത്തത് എന്തുകൊണ്ട് എന്ന സംശയം ബാക്കി
നിൽക്കുന്നു.

ലിഖിതം 1.

കരവന്ദപുരനിവാസീ ശ്രീമാൻവൈദ്യഃ
ശിലാഗൃഹം വിഷ്ണോഃ അകൃത കൃതി
മധുരകവിർമ്മധുരതരോ മാരസൂനുരിദം മന്ത്രീ
സ ഏവ മതിമാൻപാണ്ഡ്യസ്യ
പരാന്തകാഭിധാനസ്യ അമിതർദ്ദമഗ്രജേഭ്യഃ
പാദാദിമമഗ്രഹാരമപി . കലേഃ
സഹസ്രത്രിതയേന്ദഗോചരേ ഗതേഷ്ടശത്യാമപി
സൈകസപ്തതോ ക-തപ്രതിഷ്ഠോ
ഭഗവാൻഭൂത്ക്രമാദിഹൈഷ പൌഷ്ണോഹനി
മാസി കാർത്തികേ.

(കരവന്ദപുരവാസി ശ്രീമാൻ വൈദ്യകുലത്തിലെ
മാരന്റെ പുത്രൻ മധുരകവി വിഷ്ണുവിന്റെ ഈ

ക്ഷേത്രം പണിതു. ഇദ്ദേഹം പാണ്ഡ്യപരാന്ത കന്റെ മന്ത്രിയാണ്. ബ്രാഹ്മണർക്ക് ഈ അഗ്രഹാരം അദ്ദേഹം ദാനം ചെയ്തു. കലി 3871 കഴിഞ്ഞ് കാർത്തികമാസത്തിൽ വിഷ്ണുവിഗ്ര ഹം പ്രതിഷ്ഠിച്ചു.

ലിഖിതം 2

കോ മാരൻ ചടൈയർക്കു ഉത്തരമന്ത്രി കലക്കുടി വൈദ്യൻ മൂവേന്ദമംഗല പ്പേരരയൻ ആഗിയ മാരൻ ഗാരി ക്കറ്റളി സൈതു നീർത്തളിയാടൈ സ്വർഗ്ഗാരോഹണഞ്ചെയ്ത പിന്നൈ അവരുക്കു അനുജൻ ഉത്തരമന്ത്രപദം എയ്തിന പാണ്ടിമംഗലവിഷൈയരയൻ ആഗിയ മാരൻ എയിനൻ മുകമണ്ഡപഞ്ചെയ്തു നിർത്തലിട്ടാൻ

(അദ്ദേഹം ക്ഷേത്രം പണിത് പ്രതിഷ്ഠക്ക് മുമ്പ് മരിച്ചതിനാൽ അനുജൻ മാരൻ എയിനൻ പാണ്ഡ്യമംഗലവിഷൈയരായൻ ഉത്തരമന്ത്രി പദം ഏറ്റ് മുഖമണ്ഡപം പണിത് പ്രതിഷ്ഠ നടത്തി.

REFERENCE. EPIGRAPHICA INDICA VOL 8